# നോമ്പ്

◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉നോമ്പ് ◉




❁ كتاب الصوم ❁ كتاب الصوم ❁ كتاب الصوم ❁ كتاب الصوم ❁ كتاب الصوم ❁ كتاب الصوم ❁ كتاب الصوم ❁

kithab assoum
(arabic & malayalam)
{index in malayalam only}

compiled by:
ibnkoyakutty
email: ibnkoyakutty@gmail.com

first edition: december 1997; copies: 5000
second edition: december 1998; copies: 5000
third edition: october 2004; copies: 5000
typesetting: ibnk & sageer
cover design: skk

hadith & text
authorized by:
co-operative office for call & guidance,
industrial city, phase no. 1,
jeddah, kingdom of saudi arabia.



# നോമ്പിൻെറ താളുകളിലൂടെ

***** *** *** **

# 1. നോമ്പുകാരുടെ പ്രവേശന കവാടം.

| സ്വഹീഹുൽ ബുഖാരി 1763 | صحيح البخاري | ഹദീസ് നമ്പർ **1.1/2** | 889 |
|---|---|---|---|
| 1.1 - റയ്യാൻ. | | | |

عَنْ سَهْلٍ ﴿رضي الله عنه﴾ عَنِ النَّبِيِّ ﴿ﷺ﴾ قَالَ: إِنَّ فِي الْجَنَّةِ بَابًا يُقَالُ لَهُ الرَّيَّانُ يَدْخُلُ مِنْهُ الصَّائِمُونَ يَوْمَ الْقِيَامَةِ، لاَ يَدْخُلُ مِنْهُ أَحَدٌ غَيْرُهُمْ، يُقَالُ أَيْنَ الصَّائِمُونَ فَيَقُومُونَ، لاَ يَدْخُلُ مِنْهُ أَحَدٌ غَيْرُهُمْ، فَإِذَا دَخَلُوا أُغْلِقَ فَلَمْ يَدْخُلْ مِنْهُ أَحَدٌ

(حديث رقم ١٧٦٣ من صحيح البخاري)

**സഹ്ല് ﴿رضي الله عنه﴾ ൽനിന്ന് നിവേദനം: തിരുമേനി ﴿ﷺ﴾ അരുൾ ചെയ്തിരിക്കുന്നു: "സ്വർഗ്ഗത്തിന് 'റയ്യാൻ' എന്നുപേരുള്ള ഒരു വാതിലുണ്ട്. അന്ത്യനാളിൽ നോമ്പുകാരൻ അതുവഴിയാണ് സ്വർഗ്ഗത്തിൽ പ്രവേശിക്കുക. മറ്റാരും ആ വാതിലിലൂടെ പ്രവേശിക്കുന്നതല്ല. അന്നേരം ഒരാൾ വിളിച്ചുചോദിക്കും: 'നോമ്പുകാരെവിടെ?' അപ്പോൾ നോമ്പുകാർ എഴുന്നേറ്റു നിൽക്കും. അവരൊഴികെ മറ്റാരും അതുവഴി പ്രവേശിക്കുകയില്ല. അവർ പ്രവേശിച്ചു കഴിഞ്ഞാൽ വാതിൽ പറ്റെ അടച്ചു കളയും. പിന്നീട് ആരും അതിലൂടെ പ്രവേശിക്കുകയില്ല."** (സ്വഹീഹുൽ ബുഖാരി 1763)

## 1.2 - സ്വർഗ്ഗ കവാടങ്ങൾ

عَنْ أَبِي هُرَيْرَةَ ﴿رضي الله عنه﴾ أَنَّ رَسُولَ اللهِ ﴿ﷺ﴾ قَالَ: مَنْ أَنْفَقَ زَوْجَيْنِ فِي سَبِيلِ اللهِ نُودِيَ مِنْ أَبْوَابِ الْجَنَّةِ يَا عَبْدَ اللهِ هَذَا خَيْرٌ. فَمَنْ كَانَ مِنْ أَهْلِ الصَّلاَةِ دُعِيَ مِنْ بَابِ الصَّلاَةِ، وَمَنْ كَانَ مِنْ أَهْلِ الْجِهَادِ دُعِيَ مِنْ بَابِ الْجِهَادِ، وَمَنْ كَانَ مِنْ أَهْلِ الصِّيَامِ دُعِيَ مِنْ بَابِ الرَّيَّانِ، وَمَنْ كَانَ مِنْ أَهْلِ الصَّدَقَةِ دُعِيَ مِنْ بَابِ الصَّدَقَةِ– فَقَالَ أَبُوبَكَرٍ ﴿رضي الله عنه﴾ بِأَبِي أَنْتَ وَأُمِّي يَا رَسُولَ اللهِ، مَا عَلَى مَنْ دُعِيَ مِنْ تِلْكَ الأَبْوَابِ مِنْ ضَرُورَةٍ فَهَلْ يُدْعَى أَحَدٌ مِنْ تِلْكَ الأَبْوَابِ كُلِّهَا، قَالَ نَعَمْ وَأَرْجُو أَنْ تَكُونَ مِنْهُمْ. (حديث رقم : ١٧٦٤ من صحيح البخاري)

**അബൂഹുറയ്റ ﴿رضي الله عنه﴾ വിൽനിന്ന് നിവേദനം: നബി ﴿ﷺ﴾ അരുളി: "വല്ലവനും ഒരു ജോഡി സാധനങ്ങൾ അല്ലാഹുവിൻെറ മാർഗ്ഗത്തിൽ ചെലവഴിച്ചാൽ സ്വർഗ്ഗത്തിൻെറ വാതിൽക്കൽനിന്നും അവനോട് വിളിച്ചുപറയും: "ദൈവദാസാ, ഈ വാതിലാണ് നിനക്കു നല്ലത്". നമസ്കാരക്കാരെ നമസ്കാരത്തിൻെറ വാതിൽക്കൽ നിന്നും, ദൈവമാർഗ്ഗത്തിൽ ജിഹാദ് ചെയ്തവരെ ജിഹാദിൻെറ വാതിൽക്കൽ നിന്നും, നോമ്പുകാരെ 'റയ്യാൻ' വാതിൽക്കൽ നിന്നും, സകാത്തു നൽകിയവരെ സകാത്തിൻെറ വാതിൽക്കൽ നിന്നും വിളിക്കും. ഇതുകേട്ടപ്പോൾ അബൂബക്കർ സിദ്ധീഖ് ﴿رضي الله عنه﴾ പറഞ്ഞു: "ദൈവദൂതരേ, ഈ വാതിലുകളിൽ ഏതെങ്കിലും ഒരു വാതിലിൽനിന്ന് വല്ലവനെയും വിളിച്ചു കഴിഞ്ഞാൽ അവനു വിഷമമൊന്നുമില്ല. അവന് സ്വർഗ്ഗത്തിൽ പ്രവേശിക്കാം. ശരിതന്നെ. ഈ വാതിലുകളിൽ എല്ലാറ്റിൽ നിന്നും ആരെയെങ്കിലും വിളിക്കുമോ?" തിരുമേനി ﴿ﷺ﴾ അരുളി: "അതെ വിളിക്കും, നിങ്ങൾ അങ്ങിനെയുള്ളവരുടെ കൂട്ടത്തിൽ പെടണമെന്നാണ് ഞാൻ ആഗ്രഹിക്കന്നത്."** (സ്വഹീഹുൽ ബുഖാരി 1764)

## 2. സ്വർഗ്ഗ കവാടങ്ങൾ തുറക്കപ്പെടുന്ന മാസം

| | | | |
|---|---|---|---|
| സ്വഹീഹുൽ ബുഖാരി<br>1765/1766 |  | ഹദീസ് നമ്പർ **2.1/1** | 891 |

عَــنْ أَبِـي هُرَيْــرَةَ ﴿رضي الله عنه﴾ أَنَّ رَسُــولَ اللهِ ﴿صلى الله عليه وسلم﴾ قَــالَ: إِذَا جَــاءَ رَمَضَــانُ فُتِّحَــتْ أَبْــوَابُ الْجَنَّــةِ.

وَعَنْــهُ أَيْضًــا ﴿رضي الله عنه﴾ قَــالَ رَسُــولُ الله ﴿صلى الله عليه وسلم﴾: إِذَا دَخَــلَ شَــهْرُ رَمَضَــانَ فُتِّحَــتْ أَبْــوَابُ السَّــمَاءِ، وَغُلِّقَــتْ أَبْــوَابُ جَهَــنَّمَ، وَسُلْسِــلَتِ الشَّــيَاطِينُ. (حــديث رقــم ١٧٦٥،١٧٦٦ مــن صــحيح البخــاري)

**അബൂഹുറയ്റ ﴿رضي الله عنه﴾ വിൽനിന്ന് നിവേദനം: നബി ﴿صلى الله عليه وسلم﴾ അരുളി: "റമളാൻ മാസം സമാഗതമായാൽ സ്വർഗ്ഗത്തിൻെറ വാതിലുകൾ തുറക്കപ്പെടും" അബൂഹുറയ്റ ﴿رضي الله عنه﴾ വിൽ നിന്നു തന്നെയുള്ള മറ്റൊരു രിവായത്തിൽ ഇങ്ങനെ വന്നിട്ടുണ്ട്: "റമളാൻ മാസം സമാഗതമായാൽ, സ്വർഗ്ഗ കവാടങ്ങൾ തുറക്കുകയും നരക കവാടങ്ങൾ അടക്കുകയും, പിശാചുക്കളെയെല്ലാം ചങ്ങലകളിൽ ബന്ധിക്കുകയും ചെയ്യും" എന്ന് തിരുമേനി ﴿صلى الله عليه وسلم﴾ അരുളിയിരിക്കുന്നു.** (സ്വഹീഹുൽ ബുഖാരി 1765, 1766) ❁

❁ **(പിശാചിൻെറ പ്രവർത്തനങ്ങൾക്ക് നിയന്ത്രണമേർപ്പെടുത്തും. സദ്‌വൃത്തരായി വ്രതമനുഷ്ഠിക്കുന്നവരിൽ അവൻെറ കുതന്ത്രങ്ങൾ ഫലിക്കുകയില്ല.)**

## 3. തെററായ വാക്കും പ്രവൃത്തിയും ഉപേക്ഷിക്കുക

| | | | |
|---|---|---|---|
| സ്വഹീഹുൽ ബുഖാരി<br>1770 | صحيح البخاري | ഹദീസ് നമ്പർ **3.1/1** | 894 |

عَنْ أَبِي هُرَيْــرَةَ ﴿رضي الله عنه﴾ قَــالَ: قَــالَ رَسُــولُ الله ﴿صلى الله عليه وسلم﴾ : مَــنْ لَــمْ يَــدَعْ قَــوْلَ الــزُّورِ وَالْعَمَــلَ بِــهِ، فَلَيْسَ لِلَّهِ حَاجَــةٌ فِــي أَنْ يَــدَعَ طَعَامَــهُ وَشَــرَابَهُ. (حــديث رقــم: ١٧٧٠ مــن صــحيح البخــاري)

**അബൂഹുറയ്റ ﴿رضي الله عنه﴾ പറഞ്ഞതായി അദ്ദേഹത്തിൽ നിന്ന് നിവേദനം: നബി ﴿صلى الله عليه وسلم﴾ അരുളി: "വല്ല നോമ്പുകാരനും തെറ്റായ വാക്കും പ്രവൃത്തിയും ഉപേക്ഷിക്കുന്നില്ലെങ്കിൽ അവൻ ഭക്ഷണവും പാനീയവും ഉപേക്ഷിക്കുന്നതിൽ അല്ലാഹുവിന് യാതൊരു താൽപര്യവുമില്ല."** (സ്വഹീഹുൽ ബുഖാരി 1770)

## 4. നോമ്പ് തുറപ്പിക്കുന്നതിൻെറ മാഹാത്മ്യം

| | | | |
|---|---|---|---|
| തിർമുദി | رواه الترمذي | ഹദീസ് നമ്പർ **4.1/4** | 1270 |
| 4.1 – **നോമ്പുകാരൻെറ തതുല്ല്യ പ്രതിഫലം** | | | |

عَــنْ زَيْــدِ بْــنِ خَالِــدِ الْجُهَنِــي ﴿رضي الله عنه﴾ عَــنِ النَّبِــيِّ ﴿صلى الله عليه وسلم﴾ قَــالَ: مَــنْ فَطَّــرَ صَــائِمًا كَــانَ لَــهُ مِثْــلُ أَجْــرِهِ غَيْــرَ أَنَّــهُ لاَ يَــنْقُصُ مِــنْ أَجْــرِ الصَّــائِمِ شَــيْئٌ (رواه الترمــذي)

1270- **സൈദ് ﴿رضي الله عنه﴾ ൽനിന്ന്: നബി ﴿صلى الله عليه وسلم﴾ അരുളിയിരിക്കുന്നു: വല്ലവനും നോമ്പ് തുറപ്പിച്ചാൽ നോമ്പുകാരൻെറ തുല്ല്യ പ്രതിഫലം അവന് ലഭിക്കും. അതുകൊണ്ട് നോമ്പുകാരൻെറ പ്രതിഫലത്തിൽ ഒന്നും ചുരുങ്ങുകയുമില്ല.** (തിർമുദി)

## 4.2 - മലക്കുകളുടെ പ്രാർത്ഥന

وَعَـــنْ أُمِّ عَمَّـــارَةَ الأَنْصَـــارِيَّةِ رَضِيَ اللهُ عَنْهَا أَنَّ النَّبِـــيَّ ﴿ﷺ﴾ دَخَـــلَ عَلَيْهَـــا فَقَـــدَّمَتْ إِلَيْـــهِ طَعَامًـــا فَقَـــالَ كُلِـــي فَقَالَـــتْ إِنِّـــي صَـــائِمَةٌ فَقَـــالَ رَسُـــولُ اللهِ ﴿ﷺ﴾ إِنَّ الصَّـــائِمَ تُصَـــلِّي عَلَيْـــهِ الْمَلاَئِكَـــةُ إِذَا أُكِـــلَ عِنْـــدَهُ حَتَّـــى يَفْرَغُـــوا وَرُبَّمَـــا قَـــالَ: حَتَّـــى يَشْـــبَعُوا (رواه الترمـــذي : ١٢٧١)

**ഉമ്മുഅമ്മാറ رَضِيَ اللَّهُ عَنْهَا യിൽനിന്ന്: ഒരിക്കൽ നബി ﴿ﷺ﴾ അവരുടെ അടുത്ത് കടന്നുചെന്നു. ഉടനെ കുറച്ചാഹാരം കൊണ്ടുവെച്ചപ്പോൾ അവിടുന്ന് പറഞ്ഞു: "അത് നീ ഭക്ഷിക്കൂ!" "ഞാൻ നോമ്പുകാരിയാണെന്ന്" അവർ മറുപടി നൽകിയപ്പോൾ റസൂൽ ﴿ﷺ﴾ അരുളി: "നോമ്പുകാരൻെറ അടുത്തുവെച്ച് ഭക്ഷണം കഴിച്ചാൽ അത് ഭക്ഷിച്ചു കഴിയുന്നതുവരെ മലക്കുകൾ നോമ്പുകാരനു വേണ്ടി പ്രാർത്ഥിച്ചു കൊണ്ടിരിക്കും." ചിലപ്പോൾ അവിടുന്ന് പറയാറുണ്ട്: "അവർക്ക് വയറ് നിറയുന്നതു വരെ."** (തിർമുദി 1271)

## 4.3 - ആതിഥേയന് വേണ്ടി പ്രാർത്ഥിക്കൽ

وَعَنْ أَنَسٍ ﴿رضي الله عنه﴾ أَنَّ النَّبِيَّ ﴿ﷺ﴾ جَاءَ إِلَى سَعْدِ بْنِ عُبَـادَةَ ﴿رضي الله عنه﴾ فَجَـاءَ بِخُبْـزٍ وَزَيْـتٍ فَأَكَـلَ ثُـمَّ قَـالَ: قَالَ النَّبِيُّ ﴿ﷺ﴾ أَفْطَرَ عِنْدَكُمُ الصَّائِمُونَ وَأَكَلَ طَعَامَكُمْ الأَبْرَارُ وَصَلَّتْ عَلَيْكُمُ الْمَلاَئِكَةُ (رواه أبو داود:١٢٧٢)

**അനസ് ﴿رضي الله عنه﴾ വിൽനിന്ന്: നബി ﴿ﷺ﴾ ഒരിക്കൽ സഅ്ദ്﴿رضي الله عنه﴾ ൻെറ അടുക്കൽ വിരുന്ന് ചെന്നു. ഉടനെ അദ്ദേഹം പത്തിരിയും ഒലിവെണ്ണയും കൊണ്ടുവന്നു. അത് ഭക്ഷിച്ചിട്ട് നബി ﴿ﷺ﴾ പ്രാർത്ഥിച്ചു, "നോമ്പുകാർ നിങ്ങളുടെ അടുത്ത് നോമ്പ് തുറക്കട്ടെ! നിങ്ങളുടെ ആഹാരം ഉത്തമന്മാർ ഭക്ഷിക്കട്ടെ! മലക്കുകൾ നിങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കട്ടെ!"** (അബൂദാവൂദ് 1272) ❖

❖ **(ആഹാരത്തിനുവേണ്ടി ആരെങ്കിലും ക്ഷണിക്കപ്പെട്ടാൽ ആഹാരത്തിനു ശേഷം ആതിഥേയനുവേണ്ടി പ്രാർത്ഥിക്കേണ്ടതാണ്).**

# 5. മാസപ്പിറവി

| | | | |
|---|---|---|---|
| സ്വഹീഹുൽ ബുഖാരി 1767 | صحيح البخاري | ഹദീസ് നമ്പർ **5.1/10** | 892 |
| 5.1 – ശവ്വാൽ മാസപ്പിറവി | | | |

عَـــنِ ابْـــنِ عُمَـــرَ رَضِيَ اللهُ عَنْهُمَا قَـــالَ: سَـــمِعْتُ رَسُـــولَ اللهِ ﴿ﷺ﴾ يَقُـــولُ: إِذَا رَأَيْتُمُـــوهُ فَصُـــومُوا، وَإِذَا رَأَيْتُمُـــوهُ فَـــأَفْطِرُوا، فَـــإِنْ غُـــمَّ عَلَـــيْكُمْ فَاقْـــدُرُوا لَـــهُ، يَعْنِـــي هِـــلاَلَ رَمَضَـــانَ. (حـــديث رقـــم :١٧٦٧ من صحيح البخاري)

**ഇബ്നു ഉമർ رَضِيَ اللَّهُ عَنْهُمَا പറഞ്ഞതായി അദ്ദേഹത്തിൽ നിന്ന് നിവേദനം: നബി ﴿ﷺ﴾ അരുളിയതായി ഞാൻ കേട്ടു: "നിങ്ങൾ മാസപ്പിറവി കണ്ടാൽ നോമ്പ് നോൽക്കുക. ശവ്വാൽ മാസപ്പിറവി കണ്ടാൽ നോമ്പുപേക്ഷിക്കുകയും ചെയ്യുക. മേഘം മൂലം നിങ്ങൾക്ക് മാസപ്പിറവി കാണാൻ കഴിഞ്ഞില്ലെങ്കിൽ നിങ്ങൾ റമളാൻ മാസത്തെ എണ്ണിക്കണക്കാക്കുക".** (സ്വഹീഹുൽ ബുഖാരി 1767)

5.2 - മാസം 29 ദിവസമാകുന്നു?

عَنْ عَبْـدِ اللهِ بْـنِ عُمَـرَ رَضِيَ اللَّهُ عَنْهُمَا أَنَّ رَسُـولَ اللهِ ﴿ﷺ﴾ قَـالَ: الشَّـهْرُ تِسْـعٌ وَعِشْـرُونَ لَيْلَـةً. فَلاَ تَصُومُوا حَتَّى تَرَوْهُ، فَإِنْ غُمَّ عَلَيْكُمْ فَأَكْمِلُوا الْعِدَّةَ ثَلاَثِينَ. (حديث رقم: ١٧٧٤ مـن صـحيح البخـاري)

**ഇബ്നു ഉമർ** رَضِيَ اللَّهُ عَنْهُمَا **യിൽ നിന്ന് നിവേദനം: നബി** ﴿ﷺ﴾ **അരുളിയിരിക്കുന്നു: "മാസം ചിലപ്പോൾ 29 ദിവസമായിരിക്കും. മാസപ്പിറവി കാണുന്നതു വരെ നിങ്ങൾ നോമ്പനുഷ്ഠിക്കരുത്. മേഘം കാരണം നിങ്ങൾക്ക് ചന്ദ്രപ്പിറവി കാണാൻ കഴിയാതെ വന്നാൽ മുപ്പതു ദിവസം എണ്ണിപ്പൂർത്തിയാക്കി മാസം കണക്കാക്കുക.** (സ്വഹീഹുൽ ബുഖാരി 1774)

5.3 - മാസം 29 ദിവസമോ?

عَـنْ أُمِّ سَـلَمَةَ رَضِيَ اللَّهُ عَنْهَا أَنَّ النَّبِـيَّ ﴿ﷺ﴾ آلَـى مِـنْ نِسَـائِهِ شَـهْرًا، فَلَمَّـا مَضَـى تِسْـعَةٌ وَعِشْـرُونَ يَومًـا، غَـدَا أَوْ رَاحَ فَقِيـلَ لَـهُ إِنَّـكَ حَلَفْـتَ أَنْ لاَ تَـدْخُلَ شَـهْرًا، فَقَـالَ: إِنَّ الشَّـهْرَ يَكُونُ تِسْعَةً وَعِشْرِينَ يَوْمًا. (حديث رقم: ١٧٧٧ من صحيح البخاري)

**ഉമ്മുസൽമ** رَضِيَ اللَّهُ عَنْهَا **യിൽനിന്ന് നിവേദനം: ഒരു മാസക്കാലം തൻെറ ഭാര്യമാരെ സമീപിക്കുകയില്ലെന്ന് തിരുമേനി** ﴿ﷺ﴾ **ശപഥം ചെയ്തു. ഇരുപത്തൊമ്പത് ദിവസം കഴിഞ്ഞപ്പോൾ അവിടുന്ന് ഒരു ഭാര്യയുടെ അടുക്കലേക്ക് ചെന്നു. അപ്പോൾ ചിലർ ചോദിച്ചു: "അങ്ങ് ഒരു മാസക്കാലം ഭാര്യമാരെ സമീപിക്കുകയില്ലെന്നല്ലേ ശപഥം ചെയ്തിരിക്കുന്നത്?" തിരുമേനി** ﴿ﷺ﴾ **അരുളി: "അതെ, ഒരു മാസം ചിലപ്പോൾ ഇരുപത്തൊമ്പത് ദിവസവും ആകാറുണ്ടല്ലോ."** (സ്വഹീഹുൽ ബുഖാരി 1777)

5.4 - കുറഞ്ഞ ദിവസങ്ങൾ പുണ്യം കുറക്കുകയില്ല.

عَنْ أَبِي بَكْرَةَ ﴿رضي الله عنه﴾ عَنِ النَّبِيِّ ﴿ﷺ﴾ قَالَ: شَهْرَانِ لاَ يَنْقُصَانِ، شَهْرَا عِيدٍ، رَمَضَانُ وَذُو الحِجَّةِ (حديث رقم: ١٧٧٩ من صحيح البخاري)

**അബൂബക്കർ** ﴿رضي الله عنه﴾ **വിൽ നിന്ന് നിവേദനം: തിരുമേനി** ﴿ﷺ﴾ **അരുളിയിരിക്കുന്നു: "രണ്ടു മാസം, അതായത് രണ്ട് പെരുന്നാൾ മാസങ്ങളായ റമളാൻ, ദുൽഹിജ്ജ എന്നീ രണ്ടു മാസങ്ങൾ (എണ്ണത്തിൽ വല്ലപ്പോഴും കുറഞ്ഞുപോയാലും) പുണ്യത്തിൽ ഒരിക്കലും കുറയുകയില്ല."** (സ്വഹീഹുൽ ബുഖാരി 1779)

5.5 - മാസം ചിലപ്പോൾ 29ഉം ചിലപ്പോൾ 30ഉം!

عَنِ ابْنِ عُمَرَ رَضِيَ اللَّهُ عَنْهُمَا عَنِ النَّبِيِّ ﴿ﷺ﴾ أَنَّهُ قَالَ: إِنَّا أُمَّةٌ أُمِّيَّةٌ لاَ نَكْتُبُ وَلاَ نَحْسُبُ، الشَّهْرُ هَكَذَا، وهَكَذَا يَعْنِي مَرَّةً تِسْعَةً وَعِشْرِينَ وَمَرَّةً ثَلاَثِينَ (حديث رقم : ١٧٨٠ من صحيح البخاري)

**ഇബ്നു ഉമർ** رَضِيَ اللَّهُ عَنْهُمَا **യിൽ നിന്ന് നിവേദനം: തിരുമേനി** ﴿ﷺ﴾ **അരുളിയിരിക്കുന്നു: "അക്ഷരജ്ഞാനമില്ലാത്ത ജനതയാണ് നാം. നമുക്ക് എഴുതാനോ കണക്കു കൂട്ടാനോ അറിയുകയില്ല. മാസം ഇങ്ങിനെയും അങ്ങിനെയും വരും. ചിലപ്പോൾ 29 ഉം ചിലപ്പോൾ 30 ഉം ദിവസങ്ങൾ ഉണ്ടായിരിക്കും."** (സ്വഹീഹുൽ ബുഖാരി 1780)

5.6 - റമളാൻ ആരംഭത്തിന് മുമ്പുള്ള നോമ്പ്.

عَنْ أَبِي هُرَيْرَةَ (رضي الله عنه) عَنِ النَّبِيِّ (ﷺ) قَالَ: لاَ يَتَقَدَّمَنَّ أَحَدُكُمْ رَمَضَانَ بِصَوْمِ يَوْمٍ أَوْ يَوْمَيْنِ، إِلاَّ أَنْ يَكُونَ رَجُلٌ كَانَ يَصُومُ صَوْمًا، فَلْيَصُمْ ذَلِكَ الصَّوْمَ. (حديث رقم : ١٧٨١ من صحيح البخاري)

**അബൂഹുറയ്റ (رضي الله عنه) യിൽനിന്ന് നിവേദനംഃ തിരുമേനി (ﷺ) അരുളിഃ "റമളാൻ നോമ്പിന് ഒന്നോ രണ്ടോ ദിവസം മുൻകൂട്ടി നിങ്ങൾ നോമ്പ് തുടങ്ങരുത്. വല്ലവനും അതിനു മുമ്പുതന്നെ നോമ്പു പിടിച്ചുവരികയാണെങ്കിൽ അവന് അങ്ങനെ നോൽക്കാം."** (സ്വഹീഹുൽ ബുഖാരി 1781)

5.7 - മാസാന്ത്യത്തിലെ വ്രതം.

عَنْ عِمْرَانَ بْنِ حُصَيْنٍ (رضي الله عنه) قَالَ: سَأَلَ النَّبِيُّ (ﷺ) رَجُلاً فَقَالَ: يَا أَبَا فُلاَنٍ أَمَا صُمْتَ سَرَرَ هَذَا الشَّهْرِ، قَالَ الرَّجُلُ: لاَ يَا رَسُولَ اللهِ، قَالَ: فَإِذَا أَفْطَرْتَ فَصُمْ يَوْمَيْنِ، وَفِي رِوَايَةٍ عَنْهُ قَالَ: مِنْ سَرَرِ شَعْبَانَ. (حديث رقم : ١٨٤٧ من صحيح البخاري)

**ഇംറാനുബ്നു ഹുസൈൻ (رضي الله عنه) വിൽ നിന്ന് നിവേദനംഃ അദ്ദേഹം പറഞ്ഞുഃ ഒരാളോട് തിരുമേനി (ﷺ) ചോദിച്ചുഃ "ഹേ ഇന്നവൻെറ പിതാവേ, നീ ഈ മാസാവസാനം നോമ്പ് നോറ്റോ? "ദൈവദൂതരേ, ഇല്ല" എന്ന് ആ മനുഷ്യൻ മറുപടി പറഞ്ഞു. തിരുമേനി (ﷺ) പറഞ്ഞുഃ "എങ്കിൽ രണ്ടു ദിവസം നോമ്പു നോൽക്കുക." മറ്റൊരു റിപ്പോർട്ടിൽ 'ശഅ്ബാൻ മാസത്തിൻെറ അവസാനം രണ്ട് ദിവസം നോമ്പു നോല്ക്കുക' എന്നാണുള്ളത്.** (സ്വഹീഹുൽ ബുഖാരി 1847)

5.8 - ശഅ്ബാൻെറ അവസാന പകുതിയിൽ നോമ്പനുഷ്ഠിക്കാമോ?

عَنْ أَبِي هُرَيْرَةَ (رضي الله عنه) قَالَ: قَالَ رَسُولُ اللهِ (ﷺ): إِذَا بَقِيَ نِصْفُ مِنْ شَعْبَانَ فَلاَ تَصُومُوا. (رواه الترمذي وقال حديث حسن صحيح)

1231- **അബൂഹുറയ്റ (رضي الله عنه) വിൽ നിന്ന്: റസൂൽ (ﷺ) പറഞ്ഞു: "ശഅ്ബാൻെറ അവസാനത്തെ പകുതി അവശേഷിച്ചാൽ നിങ്ങൾ നോമ്പനുഷ്ഠിക്കരുത്."** (തിർമുദി)

5.9 - മാസപ്പിറവി സംശയിക്കാറുള്ള ദിവസം.

وَعَنْ أَبِي الْيَقْظَانَ عَمَّارِ بْنِ يَاسِرٍ (رضي الله عنه) قَالَ: مَنْ صَامَ الْيَوْمَ الَّذِي يُشَكُّ فِيهِ فَقَدْ عَصَى أَبَا الْقَاسِمِ (ﷺ) (رواه أبو داود والترمذي وقال حديث حسن صحيح)

1232- **അമ്മാർ (رضي الله عنه) വിൽ നിന്ന്ഃ മാസപ്പിറവി സംശയിക്കാറുള്ള ദിവസം (വ്യക്തമായ തെളിവില്ലാതെ) വല്ലവനും നോമ്പനുഷ്ഠിച്ചാൽ അബുൽ ഖാസിമിനോട് അവൻ വിപരീതം പ്രവർത്തിച്ചു.** (അബൂദാവൂദ്, തിർമുദി) ☾

☾ **('ഖളാഅ്' വീട്ടുകയോ തുടരെ നോമ്പു നോല്ക്കുകയോ പതിവുമായി ഒത്തു കൂടുകയോ ചെയ്തെങ്കിലേ റമളാന് മുമ്പ് നോമ്പെടുക്കാൻ പാടുള്ളൂ. അബുൽ ഖാസിം എന്നത് പ്രവാചക തിരുമേനി (ﷺ) യുടെ ഓമനപ്പേരാണ്.)**

## 5.10 - മാസപ്പിറവി കണ്ടാലുള്ള പ്രാർത്ഥന.

عَــنْ طَلْحَــةَ بْــنِ عُبَيْــدِ اللهِ ﴿رضي الله عنه﴾ أَنَّ النَّبِــيَّ ﴿ﷺ﴾ كَــانَ إِذَا رَأَى الْهِـــلاَلَ قَــالَ: أَللَّهُـــمَّ أَهِلَّـــهُ عَلَيْنَـــا بِـــالأَمْنِ وَالإِيمَـــانِ وَالسَّـــلاَمَةِ وَالإِسْـــلاَمِ، رَبِّـــي وَرَبُّـــكَ اللهُ هِـــلاَلُ رُشْـــدٍ وَخَيْـــرٍ (رواه الترمـــذي)

**1233- ത്വൽഹത്ത് ﴿رضي الله عنه﴾ വിൽ നിന്ന്: നബി ﴿ﷺ﴾ മാസപ്പിറവി കണ്ടാൽ ഇപ്രകാരം പ്രാർത്ഥിക്കാറുണ്ട്. "അല്ലാഹുവേ! (ഇഹപര വിഷയങ്ങളിൽ നിന്നുള്ള) നിർഭയത്തോടെയും നിലനില്ക്കുന്ന വിശ്വാസത്തോടെയും ഞങ്ങൾക്കീ മാസത്തെ നീ പിറപ്പിക്കേണമേ! എൻെറയും നിൻെറയും സംരക്ഷകൻ അല്ലാഹുവാണ്. ഇത് നന്മയുടെയും സന്മാർഗ്ഗത്തിൻെറയും മാസമായി മാറട്ടെ!"** (തിർമുദി)

# 6. അത്താഴം

| സ്വഹീഹുൽ ബുഖാരി 1789 | صحيح البخاري | ഹദീസ് നമ്പർ **6.1/3** | 904 |
|---|---|---|---|
| **6.1 – അത്താഴത്തിൽ ബർക്കത്ത്.** | | | |

عَنْ أَنَسِ بْــنِ مَالِــكٍ ﴿رضي الله عنه﴾ قَــالَ: قَــالَ النَّبِــيُّ ﴿ﷺ﴾: تَسَــحَّرُوا فَــإِنَّ فِــي السُّــحُورِ بَرَكَــةً (حــديث رقم : ١٧٨٩ من صحيح البخاري)

**അനസ് ﴿رضي الله عنه﴾ പറഞ്ഞതായി അദ്ദേഹത്തിൽ നിന്ന് നിവേദനം: തിരുമേനി ﴿ﷺ﴾ അരുളിയിരിക്കുന്നു: "നിങ്ങൾ അത്താഴം കഴിച്ചുകൊള്ളുക. തീർച്ചയായും അത്താഴത്തിൽ ബർക്കത്തുണ്ട്."** (സ്വഹീഹുൽ ബുഖാരി 1789) ﷲ

ﷲ **(അർദ്ധരാത്രി ഉറക്കത്തിൽ നിന്നെഴുനേറ്റ് അത്താഴം കഴിക്കുന്നത് കൊണ്ട് ശാരീരികമായും മാനസികമായുമുള്ള ഉന്മേഷവും ആവേശവും നോമ്പുകാരന് ഉണ്ടാവുന്നതിന് പുറമെ, സുന്നത്തിനോട് പിൻ പറ്റാനും ദിക്റ്, ദുആ കൊണ്ട് ഇബാദത്തിൽ ലയിക്കാനും കഴിയും.)**

## 6.2 - അത്താഴത്തിനും ബാങ്കിനുമിടയിലുള്ള സമയം.

عَـــنْ زَيْـــدِ بْـــنِ ثَابِـــتٍ ﴿رضي الله عنه﴾ قَـــالَ: تَسَـــحَّرْنَا مَـــعَ النَّبِـــيِّ ﴿ﷺ﴾ ثُـــمَّ قَـــامَ إِلَـــى الصَّـــلاَةِ، فَقِيـــلَ لَـــهُ: كَـــمْ كَـــانَ بَـــيْنَ الأَذَانِ والسَّـــحُورِ، قَـــالَ قَـــدْرُ خَمْسِـــينَ آيَـــةً

(حديث رقم:١٧٨٧ من صحيح البخاري)

**സൈദുബ്നു സാബിത്ത് ﴿رضي الله عنه﴾ പറഞ്ഞതായി അദ്ദേഹത്തിൽ നിന്ന് നിവേദനം: തിരുമേനി ﴿ﷺ﴾ യോടൊപ്പം ഞങ്ങൾ അത്താഴം കഴിച്ചു. തിരുമേനി ﴿ﷺ﴾ നമസ്കാരത്തിന് ഒരുങ്ങി. "അത്താഴത്തിനും ബാങ്കിനുമിടയിൽ എത്ര സമയമുണ്ടായിരുന്നു?" എന്നൊരാൾ സൈദിനോട് ചോദിച്ചു. "50 ആയത്ത് ഓതുന്ന സമയം" എന്നദ്ദേഹം മറുപടി പറഞ്ഞു.** (സ്വഹീഹുൽ ബുഖാരി 1787)

## 6.3 - അത്താഴത്തിൽ വ്യതിരിക്തത.

وَعَـــنْ عَمْـــرِو بْـــنِ الْعَـــاصِ ﴿رضي الله عنه﴾ أَنَّ رَسُـــولَ اللهِ ﴿ﷺ﴾ قَـــالَ: فَصْـــلُ مَـــا بَـــيْنَ صِـــيَامِنَا وَصِـــيَامِ أَهْلِ الْكِتَابِ أَكْلَةُ السَّحَرِ. (رواه مسلم)

**1237- അംറുബ്നുൽ ആസി ﴿رضي الله عنه﴾ വിൽ നിന്ന്: റസൂൽ ﴿ﷺ﴾ പറഞ്ഞു: "നമ്മുടെയും വേദം നല്കപ്പെട്ടവരുടെയും നോമ്പ് തമ്മിലുള്ള വ്യത്യാസം അത്താഴം കഴിക്കലാണ്.** (*സ്വഹീഹ് മുസ്‌ലിം*)

(ജൂതരും ക്രൃസ്ത്യാനികളും അത്താഴം കഴിക്കുകയില്ല. ഈ സമുദായത്തിൻെറ മാത്രം പ്രത്യേകതയാണ് അത്താഴം)

| 7. കുടുംബവുമായുള്ള സഹവാസം | | | |
|---|---|---|---|
| സ്വഹീഹുൽ ബുഖാരി 1795 | صحيح البخاري | ഹദീസ് നമ്പർ **7.1/2** | 906 |
| 7.1 – ജനാബത്തും നോമ്പും. | | | |

عَـــنْ عَائِشَـــةَ وَأُمِّ سَـــلَمَةَ رَضِيَ اللَّهُ عَنْهُمَا أَنَّ النَّبِــيَّ ﴿ﷺ﴾ كَـــانَ يُدْرِكُـــهُ الْفَجْـــرُ وَهُـــوَ جُنُـــبٌ مِـــنْ أَهْلِهِ، ثُمَّ يَغْتَسِلُ وَيَصُومُ (حديث رقم : ١٧٩٥ من صحيح البخاري)

**ആയിശ, ഉമ്മുസൽമ** رَضِيَ اللَّهُ عَنْهُمَا **എന്നിവരിൽ നിന്ന് നിവേദനം: തിരുമേനി ﴿ﷺ﴾ ഭാര്യമാരുമായി സഹവസിച്ചിട്ട് ജനാബത്തുകാരനായി പ്രഭാതത്തിൽ എഴുന്നേൽക്കും. അവിടുന്ന് കുളിച്ച് നോമ്പ് പിടിക്കും.**(സ്വഹീഹുൽ ബുഖാരി 1795)

7.2 - **പരിധി ലംഘിക്കാത്ത സഹവാസം.**

عَنْ عَائِشَـــةَ رَضِيَ اللَّهُ عَنْهَا قَالَـــتْ: كَـــانَ النَّبِــيُّ ﴿ﷺ﴾ يُقَبِّـــلُ وَيُبَاشِـــرُ وَهُـــوَ صَـــائِمٌ، وَكَـــانَ أَمْلَكَكُـــمْ لإِرْبِهِ.(حديث رقم : ١٧٩٢ من صحيح البخاري)

**ആയിശ** رَضِيَ اللَّهُ عَنْهَا **യിൽ നിന്ന് നിവേദനം: അവർ പറഞ്ഞു: "തിരുമേനി ﴿ﷺ﴾ നോമ്പ് പിടിച്ചുകൊണ്ട് ഭാര്യമാരെ ചുംബിക്കുകയും അവരുടെ കൂടെ കിടക്കുകയും ചെയ്യാറുണ്ടായിരുന്നു. കാമവികാരങ്ങളെ നിയന്ത്രിക്കുന്നതിൽ നിങ്ങളേക്കാളേറെ കഴിവുള്ള ആളായിരുന്നു തിരുമേനി﴿ﷺ﴾."** (സ്വഹീഹുൽ ബുഖാരി 1792)

| 8. നോമ്പിൻെറ രാവുകൾ | | | |
|---|---|---|---|
| സ്വഹീഹുൽ ബുഖാരി 1782 | صحيح البخاري | ഹദീസ് നമ്പർ **8.1/2** | 901 |
| 8.1 – ഖുർആൻെറ വിധി | | | |

عَنِ الْبَرَاءِ ﴿رضي الله عنه﴾ قَالَ: كَانَ أَصْـحَابُ مُحَمَّـدٍ ﴿ﷺ﴾، إِذَا كَـانَ الرَّجُـلُ صَـائِمًا فَحَضَـرَ الإِفْطَـارُ فَنَـامَ قَبْلَ أَنْ يُفْطِرَ لَـمْ يَأْكُـلْ لَيْلَتَـهُ وَلاَ يَوْمَـهُ حَتَّـى يُمْسِـيَ. وَإِنَّ قَـيْسَ بْـنَ صِـرْمَةَ الأَنْصَـارِيَّ كَـانَ صَائِمًا، فَلَمَّا حَضَرَ الإِفْطَارُ أَتَى امْرَأَتَهُ فَقَـالَ لَهَـا: أَعِنْـدَكِ طَعَـامٌ، قَالَـتْ: لاَ وَلَكِـنْ أَنْطَلِـقُ فَأَطْلُـبُ لَكَ. وَكَانَ يَوْمُهُ يَعْمَلُ فَغَلَبَتْهُ عَيْنَاهُ، فَجَاءَتْهُ امْرَأَتُهُ، فَلَمَّا رَأَتْهُ قَالَـتْ: خَيْبَـةً لَـكَ، فَلَمَّـا انْتَصَـفَ النَّهَـارُ غُشِيَ عَلَيْهِ، فَذُكِرَ ذَلِكَ لِلنَّبِـيِّ ﴿ﷺ﴾، فَنَزَلَـتْ هَـذِهِ الآيَـةُ (**أُحِلَّ لَكُمْ لَيْلَةَ الصِّيَامِ الرَّفَثُ إِلَى نِسَائِكُمْ**) فَفَرِحُـوا بِهَـا فَرَحًـا شَـدِيدًا، وَنَزَلَـتْ (**وَكُلُوا وَاشْرَبُوا حَتَّى يَتَبَيَّنَ لَكُمُ الْخَيْطُ الأَبْيَضُ مِنَ الْخَيْطِ الأَسْوَدِ**). (حديث رقم : ١٧٨٢ من صحيح البخاري)

**ബറാഅ്﴿رضي الله عنه﴾ പറഞ്ഞതായി അദ്ദേഹത്തിൽ നിന്ന് നിവേദനം: തിരുമേനി ﴿ﷺ﴾ യുടെ അനുയായികളുടെ സമ്പ്രദായം ഇതായിരുന്നു. ഒരാൾ നോമ്പനുഷ്ഠിച്ചു, നോമ്പ് മുറിക്കേണ്ട സമയമായി. പക്ഷേ നോമ്പ് മുറിക്കും മുമ്പ് അയാൾ**

**ഉറങ്ങിപ്പോയി. എങ്കിൽ ആ രാത്രിയും അടുത്ത പകലും അയാൾ യാതൊന്നും കഴിക്കുകയില്ല. ഒരിക്കൽ അൻസാരിയായ ഖൈസ് (റ) നോമ്പ് നോറ്റു. നോമ്പ് തുറക്കാൻ സമയമായപ്പോൾ തൻെറ ഭാര്യയുടെ അടുക്കൽ ചെന്ന് ഇങ്ങനെ ചോദിച്ചു: "നിൻെറയടുക്കൽ ഭക്ഷണം വല്ലതുമുണ്ടോ?" അവർ പറഞ്ഞു: "ഇവിടെ ഒന്നുമില്ല; ഞാൻ പോയി വല്ലതും അന്വേഷിച്ചു കൊണ്ടുവരാം". അന്ന് പകൽ മുഴുവൻ അദ്ദേഹം ജോലി ചെയ്തു ക്ഷീണിച്ചിരിക്കുകയായിരുന്നു. തന്നിമിത്തം അദ്ദേഹം ഉറങ്ങിപ്പോയി. ഭാര്യ ഭക്ഷണവുമായി വന്നപ്പോൾ അദ്ദേഹം ഉറങ്ങുന്നതാണ് കണ്ടത്. അവൾ പറഞ്ഞു: "താങ്കളുടെ നിർഭാഗ്യം" പിറ്റേന്ന് ഉച്ചയായപ്പോഴേക്കും അദ്ദേഹത്തിന് ബോധക്കേടുണ്ടായി. ഈ വാർത്ത തിരുമേനി ﷺ അറിഞ്ഞു. തദവസരത്തിലാണ് "നോമ്പിൻെറ രാത്രികളിൽ നിങ്ങളുടെ ഭാര്യമാരുമായി സഹവസിക്കുന്നത് നിങ്ങളെ അനുവദിച്ചിരിക്കുന്നു" എന്ന ഖുർആൻ വാക്യം അവതരിച്ചത്. തിരുമേനി ﷺ യുടെ അനുചരന്മാർ ഖുർആൻെറ ഈ വിധിയിൽ വളരെയധികം സന്തോഷിച്ചു. "പ്രഭാതത്തിൻെറ വെള്ള നൂൽ കറുപ്പ് നൂലിൽനിന്നും വേർതിരിച്ചു അറിയുന്നതുവരെ നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക" എന്ന ഖുർആൻ വാക്യവും അപ്പോഴാണ് അവതരിച്ചത്.** (സ്വഹീഹുൽ ബുഖാരി 1782).

<u>8.2 - **അനുവദനീയമായ സമയം.**</u>

عَنْ عَـدِيِّ بْـنِ حَـاتِمٍ ﴿رضي الله عنه﴾ قَـالَ: لَمَّـا نَزَلَـتْ **(حَتَّى يَتَبَيَّنَ لَكُمُ الْخَيْطُ الأَبْيَضُ مِنَ الْخَيْطِ الأَسْوَدِ)** عَمَدْتُ إِلَى عِقَالٍ أَسْوَدَ وَإِلَى عِقَالٍ أَبْيَضَ، فَجَعَلْتُهُمَـا تَحْـتَ وِسَـادَتِي. فَجَعَلْـتُ أَنْظُـرُ فِـي اللَّيْـلِ فَـلاَ يَسْتَبِينُ لِي، فَغَدَوْتُ عَلَى رَسُولِ اللهِ ﴿صلى الله عليه وسلم﴾ فَذَكَرْتُ لَـهُ ذَلِـكَ، فَقَـالَ: إِنَّمَـا ذَلِـكَ سَـوَادُ اللَّيْـلِ وَبَيَـاضُ النَّهَارِ (حديث رقم : ١٧٨٤ من صحيح البخاري)

**അദിയ്യിബ്നു ഹാതിം﴿رضي الله عنه﴾ പറഞ്ഞതായി അദ്ദേഹത്തിൽ നിന്ന് നിവേദനം: "വെള്ള നൂലിൽ നിന്നും കറുപ്പ് നൂൽ വേർതിരിയുന്നതുവരെ" എന്ന ഖുർആൻ വാക്യം അവതരിച്ചപ്പോൾ ഞാൻ വെളുത്തതും കറുത്തതുമായ ഓരോ കയറുകൾ എടുത്ത് എൻെറ തലയിണക്ക് താഴെവെച്ചു. രാത്രി അവ തമ്മിൽ വേർതിരിച്ചു കാണാൻ എനിക്കു കഴിഞ്ഞില്ല. പിറ്റേന്ന് രാവിലെ തിരുമേനി ﷺ യുടെ അടത്തുചെന്ന് ഈ വിവരം പറഞ്ഞു. തിരുമേനി ﷺ പറഞ്ഞു: "രാത്രിയുടെ കറുപ്പും പകലിൻെറ വെളുപ്പുമാണ് അതുകൊണ്ടുള്ള ഉദ്ദേശ്യം."**
(സ്വഹീഹുൽ ബുഖാരി 1784)

## 9. മറന്ന് തിന്നൽ

| | | | |
|---|---|---|---|
| സ്വഹീഹുൽ ബുഖാരി 1797 | صحيح البخاري | ഹദീസ് നമ്പർ **9.1/1** | 908 |

عَنْ أَبِي هُرَيْرَةَ ﴿رضي الله عنه﴾ عَنِ النَّبِيِّ ﴿صلى الله عليه وسلم﴾ قَالَ: إِذَا نَسِيَ فَأَكَـلَ وَشَـرِبَ فَلْيُـتِمَّ صَـوْمَهُ، فَإِنَّمَـا أَطْعَمَـهُ اللهُ وَسَقَاهُ (حديث رقم : ١٧٩٧ من صحيح البخاري)

**അബൂഹുറയ്റ ﴿رضي الله عنه﴾ വിൽ നിന്ന് നിവേദനം: തിരുമേനി ﷺ അരുളി: "വല്ലവനും മറന്നുകൊണ്ട് തിന്നുകയും കുടിക്കുകയും ചെയ്താൽ അവൻ നോമ്പ് പൂർത്തിയാക്കട്ടെ. അവന് ആഹാര പാനീയങ്ങൾ നൽകിയത് അല്ലാഹുവാണ്."**
(സ്വഹീഹുൽ ബുഖാരി 1797)

## 10. വികാരങ്ങളുടെ നിയന്ത്രണം

| സ്വഹീഹുൽ ബുഖാരി 1772 | صحيح البخاري | ഹദീസ് നമ്പർ **10.1/1** | 895 |
|---|---|---|---|

عَنْ عَبْدِ اللهِ بْنِ مَسْعُودٍ ﴿رضي الله عنه﴾ قَالَ: كُنَّا مَعَ النَّبِـيِّ ﴿ﷺ﴾ فَقَـالَ: مَـنِ اسْـتَطَاعَ الْبَـاءَةَ فَلْيَتَـزَوَّجْ، فَإِنَّـهُ أَغَضُّ لِلْبَصَرِ وَأَحْصَنُ لِلْفَرْجِ، وَمَنْ لَمْ يَسْتَطِعْ فَعَلَيْهِ بِالصَّوْمِ فَإِنَّهُ لَـهُ وِجَـاءٌ (حـديث رقـم: ١٧٧٢ مـن صحيح البخاري)

**അബ്ദുല്ലാഹിബ്നു മസ്ഊദ് ﴿رضي الله عنه﴾ പറഞ്ഞതായി അദ്ദേഹത്തിൽ നിന്ന് നിവേദനംഃ ഞങ്ങൾ തിരുമേനി ﴿ﷺ﴾ യുടെ കൂടെയായിരുന്നപ്പോൾ അവിടുന്ന് അരുളിഃ "വല്ലവനും വിവാഹത്തിനുള്ള കഴിവുണ്ടെങ്കിൽ അവൻ വിവാഹം കഴിക്കട്ടെ. അതവൻെറ കണ്ണിനെ കൂടുതൽ നിയന്ത്രിച്ചു നിർത്തുകയും കാമവികാരങ്ങളെ കൂടുതൽ അടക്കി നിർത്തുകയും ചെയ്യും. വല്ലവനും വിവാഹം ചെയ്യാൻ കഴിവില്ലെങ്കിലോ, അവൻ നോമ്പ് അനുഷ്ഠിക്കട്ടെ. അതാണ് അവനുള്ള ഷൺഡീകരണ നടപടി."** (സ്വഹീഹുൽ ബുഖാരി 1772)

## 11. നോമ്പ് മുറിക്കേണ്ട സമയം

| സ്വഹീഹുൽ ബുഖാരി 1821 | صحيح البخاري | ഹദീസ് നമ്പർ **11.1/5** | 919 |
|---|---|---|---|
| 11.1 – **നോമ്പ് മുറിക്കുന്നതിൽ ധൃതി കാണിക്കുക.** | | | |

عَنْ سَهْلِ بْنِ سَعْدٍ ﴿رضي الله عنه﴾ أَنَّ رَسُولَ اللهِ ﴿ﷺ﴾ قَالَ: لاَ يَزَالُ النَّاسُ بِخَيْرٍ مَا عَجَّلُوا الْفِطْرَ. (حديث رقم : ١٨٢١ من صحيح البخاري)

**സഹ്ല് ﴿رضي الله عنه﴾ വിൽ നിന്ന് നിവേദനംഃ നബി ﴿ﷺ﴾ അരുളിയിരിക്കുന്നുഃ "(സമയമായാൽ) നോമ്പു മുറിക്കുന്നതിൽ ധൃതി കാണിക്കുന്ന കാലംവരെക്കും ജനങ്ങൾ നന്മയിലായിരിക്കും."** (സ്വഹീഹുൽ ബുഖാരി 1821)

**(സൂക്ഷ്മതയും തഖ്‌വയും അഭിനയിച്ചുകൊണ്ട് സമയമായതിന് ശേഷവും നോമ്പ് മുറിക്കാതിരിക്കുന്നത് നല്ല വഴക്കമല്ല. കൃത്യ സമയത്ത് തന്നെ നോമ്പ് മുറിക്കേണ്ടതാണ്.)**

### 11.2 - ഒരു പകലിലധികം നോമ്പ് ദീർഘിപ്പിക്കൽ.

عَـنْ أَبِـي هُرَيْـرَةَ ﴿رضي الله عنه﴾ قَـالَ: نَهَـى رَسُـولُ اللهِ ﴿ﷺ﴾ عَـنِ الْوِصَـالِ فِـي الصَّـوْمِ، فَقَـالَ لَـهُ رَجُلٌ مِنَ الْمُسْلِمِينَ إِنَّكَ تُوَاصِـلُ يَـا رَسُـولَ اللهِ، قَـالَ: وَأَيُّكُـمْ مِثْلِـي، إِنِّـي أَبِيـتُ يُطْعِمُنِـي رَبِّـي وَيَسْـقِينِ. فَلَمَّا أَبَـوْا أَنْ يَنْتَهُـوا عَـنِ الْوِصَـالِ، وَاصَـلَ بِهِـمْ يَوْمًـا، ثُـمَّ يَوْمًـا، ثُـمَّ رَأَوُا الْهِـلاَلَ، فَقَالَ لَوْ تَأَخَّرَ لَزِدْتُكُمْ – كَالتَّنْكِيلِ لَهُمْ حِينَ أَبَوْا أَنْ يَنْتَهُوا.

وَفِي رِوَايَةٍ عَنْهُ، عَـنِ النَّبِـيِّ ﴿ﷺ﴾ قَـالَ لَهُـمْ: فَـاكْلَفُوا مِـنَ الْعَمَـلِ مَـا تُطِيقُـونَ. (حـديث رقـم : ١٨٢٩،١٨٣٠ من صحيح البخاري)

**അബൂഹുറയ്റ ﴿رضي الله عنه﴾ പറഞ്ഞതായി അദ്ദേഹത്തിൽ നിന്ന് നിവേദനംഃ ഒരു പകലിലധികം സമയം നോമ്പനുഷ്ഠിക്കുന്നത് തിരുമേനി ﴿ﷺ﴾ നിരോധിക്കുകയു**

ണ്ടായി. ഓരാൾ ചോദിച്ചു: "ദൈവദൂതരേ, അങ്ങ് ഒരു പകലിൽ കൂടുതൽ തുടർച്ചയായി നോമ്പനുഷ്ഠിക്കുന്നുണ്ടല്ലോ?" തിരുമേനി ﷺ അരുളി: "എന്നെപ്പോലെ നിങ്ങളിലാരുണ്ട് ഞാൻ രാത്രി ഉറങ്ങുമ്പോൾ, എന്റെ നാഥൻ എനിക്ക് ആഹാരവും പാനീയവും നൽകിക്കൊണ്ടിരിക്കുന്നു." അവർക്ക് അതിൽനിന്ന് വിരമിക്കാൻ മനസ്സില്ലെന്ന് കണ്ടപ്പോൾ, അവരെയുംകൂട്ടി തിരുമേനി ﷺ രണ്ടു ദിവസം തുടർച്ചയായി നോമ്പനുഷ്ഠിച്ചു. പിന്നീടവർ ചന്ദ്രപ്പിറവി കണ്ടു. തിരുമേനി ﷺ അരുളി: "മാസപ്പിറവി കാണാൻ വൈകിയിരുന്നെങ്കിൽ ഇതിലുമധികം ദിവസം നിങ്ങൾക്ക് ഞാൻ നോമ്പുണ്ടാക്കിത്തരുമായിരുന്നു. ഒരു പകലിലധികം സമയം നോമ്പ് അനുഷ്ഠിക്കരുതെന്ന് തിരുമേനി ﷺ അരുളിയത് അവർ കൂട്ടാക്കാതിരുന്നതിൽ പ്രതിഷേധമെന്ന നിലക്കാണ് തിരുമേനി ﷺ ഇത് അരുളിയത്.

അബൂഹുറയ്റ رضي الله عنه വിൽനിന്നുള്ള മറ്റൊരു റിപ്പോർട്ടിൽ ഇങ്ങിനെ വന്നിട്ടുണ്ട്: "നിങ്ങളുടെ കഴിവനുസരിച്ചുള്ള സൽക്കർമ്മങ്ങളുടെ ബാധ്യത മാത്രം നിങ്ങളേറ്റെടുക്കുക" എന്നുകൂടി തിരുമേനി ﷺ അരുളുകയുണ്ടായി (സ്വഹീഹുൽ ബുഖാരി 1829, 1830)

## 11.3 - നോമ്പ് മുറിക്കലും മഗ്രിബ് നമസ്കാരവും.

وَعَنْ أَبِي عَطِيَّةَ قَالَ: دَخَلْتُ أَنَا وَمَسْرُوقٌ عَلَى عَائِشَةَ رَضِيَ اللَّهُ عَنْهَا فَقَالَ لَهَا مَسْرُوقٌ: رَجُلاَنِ مِنْ أَصْحَابِ مُحَمَّدٍ ﷺ كِلاَهُمَا لاَ يَأْلُوا عَنِ الْخَيْرِ أَحَدُهُمَا يُعَجِّلُ الْمَغْرِبُ وَالإِفْطَارِ وَالْآخِرُ يُؤَخِّرُ الْمَغْرِبَ وَالإِفْطَارَ فَقَالَتْ: مَنْ يُعَجِّلُ الْمَغْرِبَ وَالإِفْطَارَ قَالَ: عَبْدُ اللهِ يَعْنِي إِبْنُ مَسْعُودٍ ﷺ فَقَالَتْ: هَكَذَا كَانَ رَسُولُ اللهِ ﷺ يَصْنَعُ. (رواه مسلم)

1239- അബൂഅത്വിയ്യ رضي الله عنه വിൽ നിന്ന്: ഒരിക്കൽ ഞാനും മസ്റൂഖും ആയിശ رَضِيَ اللَّهُ عَنْهَا യുടെ അടുത്ത് കടന്നു ചെന്നു. തത്സമയം മസ്റൂഖ് പറഞ്ഞു: "റസൂൽ ﷺ യുടെ സന്തത സഹചാരികളിൽ രണ്ടാളുകളുണ്ടായിരുന്നു. സദ്വൃത്തിയിൽ അവരൊട്ടും പിന്നോക്കമല്ല. ഒരാൾ മഗ്രിബ് നമസ്കരിക്കലും നോമ്പ് മുറിക്കലും ധൃതിയിൽ ചെയ്തു തീർക്കും. മറ്റേയാൾ മഗ്രിബ് നമസ്കരിക്കലും നോമ്പ് തുറക്കലും പിന്തിക്കും." ആയിശ رَضِيَ اللَّهُ عَنْهَا ചോദിച്ചു: "മഗ്രിബ് നമസ്കാരവും നോമ്പ് മുറിക്കലും ധൃതിയിൽ കൊണ്ട് വരുന്നവനാരാണ്?" മസ്റൂഖ് പറഞ്ഞു: 'അബ്ദുല്ലാഹിബ്നു മസ്ഊദ്'ാണ്. ആയിശ رَضِيَ اللَّهُ عَنْهَا പറഞ്ഞു: "ഇപ്രകാരമാണ് റസൂൽ ﷺ ചെയ്തിരുന്നത്."(സ്വഹീഹ് മുസ്ലിം)

## 11.4 - ധൃതിയിൽ നോമ്പ് മുറിക്കുന്നവരെ അല്ലാഹു ഇഷ്ടപ്പെടുന്നു.

وَعَنْ أَبِي هُرَيْرَةَ ﷺ قَالَ: قَالَ رَسُولُ اللهِ ﷺ: قَالَ اللهُ عَزَّوَجَلَّ: أَحَبُّ عِبَادِي إِلَىَّ أَعْجَلُهُمْ فِطْرًا (رواه الترمذي)

1240- അബൂഹുറയ്റ رضي الله عنه വിൽ നിന്ന്: റസൂൽ ﷺ പറഞ്ഞു: അല്ലാഹു

അരുൾ ചെയ്തിട്ടുണ്ട് "എൻെറ ദാസന്മാരിൽ എനിക്കേറ്റവും ഇഷ്ടപ്പെട്ടവർ അസ്തമനത്തിന് ശേഷം ധൃതിയിൽ നോമ്പ് മുറിക്കുന്നവരാണ്".(തിർമുദി)

11.5 - എപ്പോൾ നോമ്പ് മുറിക്കാം.

١٢٤٢ – وَعَنْ عُمَرَ بْنِ الْخَطَابِ ﴿ﷺ﴾ قَالَ: قَالَ رَسُولُ اللهِ ﴿ﷺ﴾: إِذَا أَقْبَلَ اللَّيْلُ مِنْ هَهُنَا وَأَدْبَرَ النَّهَارُ مِنْ هَهُنَا وَغَرَبَتِ الشَّمْسُ فَقَدْ أَفْطَرَ الصَّائِمُ. (متفق عليه).

1241- ഉമർ ﴿رضي الله عنه﴾ വിൽ നിന്ന്: റസൂൽ ﴿ﷺ﴾ പറഞ്ഞു: "ഇവിടെ (കിഴക്ക്) നിന്നും രാത്രി ആരംഭിക്കുകയും (പടിഞ്ഞാറ് നിന്ന്) പകൽ പിന്നിട്ട് പോവുകയും സൂര്യൻ അസ്തമിക്കുകയും ചെയ്താൽ നോമ്പുകാരന് നോമ്പ് മുറിക്കാം. (സ്വഹീഹുൽ ബുഖാരി, സ്വഹീഹ് മുസ്‌ലിം)

## 12. പ്രായശ്ചിത്തം

| സ്വഹീഹുൽ ബുഖാരി 1800 | صحيح البخاري | ഹദീസ് നമ്പർ **12.1/1** | 609 |
|---|---|---|---|

عَنْ أَبِي هُرَيْرَةَ ﴿رضي الله عنه﴾ قَالَ: بَيْنَمَا نَحْنُ جُلُوسٌ عِنْدَ النَّبِيِّ ﴿ﷺ﴾، إِذْ جَاءَهُ رَجُلٌ فَقَالَ: يَا رَسُولَ اللهِ هَلَكْتُ، قَالَ: مَالَكَ؟ قَالَ: وَقَعْتُ عَلَى إِمْرَأَتِي فِي رَمَضَانَ وَأَنَا صَائِمٌ، فَقَالَ رَسُولُ اللهِ ﴿ﷺ﴾: هَلْ تَجِدُ رَقَبَةً تُعْتِقُهَا، قَالَ: لاَ. قَالَ: فَهَلْ تَسْتَطِيعُ أَنْ تَصُومَ شَهْرَيْنِ مُتَتَابِعَيْنِ، قَالَ: لاَ. فَقَالَ: فَهَلْ تَجِدُ إِطْعَامَ سِتِّينَ مِسْكِينًا، قَالَ: لاَ. قَالَ: فَمَكَثَ عِنْدَ النَّبِيِّ ﴿ﷺ﴾، فَبَيْنَمَا نَحْنُ عَلَى ذَلِكَ، أُتِيَ النَّبِيُّ ﴿ﷺ﴾ بِعَرَقٍ فِيهَا تَمْرٌ – وَالْعَرَقُ الْمِكْتَلُ- قَالَ أَيْنَ السَّائِلُ، فَقَالَ: أَنَا، قَالَ خُذْ هَذَا فَتَصَدَّقْ بِهِ. فَقَالَ الرَّجُلُ: أَعَلَى أَفْقَرَ مِنِّي يَا رَسُولَ اللهِ، فَوَاللهِ مَا بَيْنَ لاَبَتَيْهَا – يُرِيدُ الْحَرَّتَيْنِ – أَهْلُ بَيْتٍ أَفْقَرُ مِنْ أَهْلِ بَيْتِي، فَضَحِكَ النَّبِيُّ ﴿ﷺ﴾ حَتَّى بَدَتْ أَنْيَابُهُ، ثُمَّ قَالَ: أَطْعِمْهُ أَهْلَكَ. (حديث رقم : ١٨٠٠ من صحيح البخاري)

അബൂഹുറയ്റ ﴿رضي الله عنه﴾ വിൽ നിന്ന് നിവേദനം: ഞങ്ങൾ നബി ﴿ﷺ﴾ യുടെ കൂടെ ഇരിക്കുമ്പോൾ ഒരാൾ വന്നുപറഞ്ഞു: "ദൈവദൂതരേ, ഞാൻ നാശത്തിലകപ്പെട്ടു കഴിഞ്ഞു". തിരുമേനി ﴿ﷺ﴾ ചോദിച്ചു: "നിങ്ങൾക്കെന്തുപറ്റി?" "റമളാനിൽ നോമ്പുകാരനായിക്കൊണ്ട് ഞാനെൻെറ ഭാര്യയുമായി സഹവസിച്ചു" വെന്നദ്ദേഹം പറഞ്ഞു. തിരുമേനി ﴿ﷺ﴾ ചോദിച്ചു: "നിങ്ങൾക്ക് ഒരടിമയെ മോചിപ്പിക്കാൻ കഴിയുമോ?" 'ഇല്ലെ'ന്നദ്ദേഹം പറഞ്ഞു. "തുടർച്ചയായി രണ്ടു മാസം നോമ്പനുഷ്ഠിക്കാൻ സാധിക്കുമോ?" 'ഇല്ലെ'ന്നദ്ദേഹം മറുപടി പറഞ്ഞു. "അറുപത് ദരിദ്രന്മാർക്ക് അന്നദാനം ചെയ്യാൻ നിങ്ങളെക്കൊണ്ടാവുമോ?" 'ഇല്ലെ'ന്നപ്പോഴും അദ്ദേഹം പറഞ്ഞു. അബൂഹുറയ്റ ﴿رضي الله عنه﴾ പറയുന്നു: ആ മനുഷ്യൻ കുറെ നേരം തിരുമേനി ﴿ﷺ﴾ യുടെ അടുക്കൽ ഇരുന്നു. അതിനിടക്ക് തിരുമേനി ﴿ﷺ﴾ യുടെ അടുത്ത് ഒരാൾ ഒരു കൊട്ട ഈത്തപ്പഴം കൊണ്ടുവന്നു. തിരുമേനി ﴿ﷺ﴾ ചോദിച്ചു: "നമ്മുടെ ചോദ്യകർത്താവ് എവിടെ?" "ഞാനിവിടെയുണ്ടെ" ന്ന് മറുപടി പറഞ്ഞു. തിരുമേനി ﴿ﷺ﴾ അരുളി: "ഇതെടുത്ത് കൊണ്ടുപോയി ദാനം ചെയ്യുക". അദ്ദേഹം ചോദിച്ചു: "ദൈവദൂതരേ, എന്നെക്കാൾ ദരിദ്രനായ ഒരാൾക്കല്ലേ ഞാൻ ദാനം ചെയ്യേണ്ടത്? അല്ലാഹുവാണെ, മദീനയുടെ

രണ്ട് കൽപ്രദേശങ്ങൾക്കിടയിൽ എൻെറ കുടുംബത്തേക്കാൾ ദരിദ്രമായ ഒരു കുടുംബം വേറെയില്ല". തിരുമേനി (ﷺ) ചിരിച്ചിട്ട് അണപ്പല്ലുകൾ പുറത്തുകണ്ടു. അവസാനം അരുളി: "ശരി, ഇതു നിൻെറ വീട്ടുകാർക്കുതന്നെ കൊണ്ടുപോയി കൊടുക്കുക" (സ്വഹീഹുൽ ബുഖാരി 1800)

## 13. ബാധ്യതകളുടെ നിർവ്വഹണം

| സ്വഹീഹുൽ ബുഖാരി 1832 | صحيح البخاري | ഹദീസ് നമ്പർ **13.1/5** | 924 |
|---|---|---|---|
| 13.1 – വ്യത്യസ്ഥ ബാധ്യതകൾ | | | |

عَنْ أَبِي جُحَيْفَةَ (رضي الله عنه) قَالَ: آخَى النَّبِيُّ (ﷺ) بَيْنَ سَلْمَانَ (رضي الله عنه) وَأَبِي الدَّرْدَاءِ (رضي الله عنه) فَزَارَ سَلْمَانُ أَبَا الدَّرْدَاءِ، فَرَأَى أُمَّ الدَّرْدَاءِ مُتَبَذِّلَةً، فَقَالَ لَهَا: مَا شَأْنُكِ؟ قَالَتْ : أَخُوكَ أَبُو الدَّرْدَاءِ لَيْسَ لَهُ حَاجَةٌ فِي الدُّنْيَا، فَجَاءَ أَبُو الدَّرْدَاءِ فَصَنَعَ لَهُ طَعَامًا، فَقَالَ: كُلْ، قَالَ: فَإِنِّي صَائِمٌ، قَالَ: مَا أَنَا بِآكِلٍ حَتَّى تَأْكُلَ، فَأَكَلَ، فَلَمَّا كَانَ اللَّيْلُ ذَهَبَ أَبُو الدَّرْدَاءِ يَقُومُ، قَالَ: نَمْ فَنَامَ، ثُمَّ ذَهَبَ يَقُومُ، فَقَالَ: نَمْ، فَلَمَّا كَانَ مِنْ آخِرِ اللَّيْلِ قَالَ سَلْمَانُ: قُمِ الآنَ، فَصَلَّيَا فَقَالَ لَهُ سَلْمَانُ: إِنَّ لِرَبِّكَ عَلَيْكَ حَقًّا وَلِنَفْسِكَ عَلَيْكَ حَقًّا وَلأَهْلِكَ عَلَيْكَ حَقًّا فَأَعْطِ كُلَّ ذِي حَقٍّ حَقَّهُ. فَأَتَى النَّبِيَّ (ﷺ) فَذَكَرَ ذَلِكَ لَهُ، فَقَالَ النَّبِيُّ (ﷺ) : صَدَقَ سَلْمَانُ. (حديث رقم : ١٨٣٢ من صحيح البخاري)

അബൂജുഹൈഫ (رضي الله عنه) വിൽ നിന്ന് നിവേദനം: സൽമാൻ (رضي الله عنه), അബുദ്ദർദാഅ് (رضي الله عنه) എന്നിവർക്കിടയിൽ തിരുമേനി (ﷺ) സാഹോദര്യക്കരാറ് ചെയ്യിച്ചു. അങ്ങിനെയിരിക്കെ സൽമാൻ (رضي الله عنه) അബുദ്ദർദാഅ് (رضي الله عنه) നെ സന്ദർശിച്ചു. അപ്പോൾ അദ്ദേഹത്തിൻെറ ഭാര്യ ഉമ്മുദർദാഇനെ, വസ്ത്രത്തിൻെറ മോടിയിലും മറ്റും യാതൊരു ശ്രദ്ധയുമില്ലാതെ സൽമാൻ (رضي الله عنه) ന് കാണാൻ കഴിഞ്ഞു. "നിങ്ങൾക്ക് എന്തുപറ്റി?" അദ്ദേഹം അന്വേഷിച്ചു. അവർ മറുപടി പറഞ്ഞു: "താങ്കളുടെ സഹോദരൻ അബുദ്ദർദാഇന്ന് ഐഹിക കാര്യങ്ങളിൽ യാതൊരു പ്രതിപത്തിയുമില്ല." അതിനിടക്ക് അബുദ്ദർദാഅ് (رضي الله عنه) ഉം വന്നു. ഉടനെ, സൽമാൻ (رضي الله عنه) നു വേണ്ടി തയ്യാറാക്കിയ ഭക്ഷണം കൊണ്ട്വെച്ച് കൊടുത്തിട്ട് അബുദ്ദർദാഅ് (رضي الله عنه) പറഞ്ഞു: കഴിച്ചുകൊള്ളുക; ഞാൻ നോമ്പുകാരനാണ്. സൽമാൻ (رضي الله عنه) മറുപടി പറഞ്ഞു: "താങ്കൾ തിന്നുന്നതുവരെ ഞാനും തിന്നുകയില്ല. അപ്പോൾ അബുദ്ദർദാഅ് (رضي الله عنه) ഉം തിന്നു. രാത്രിയായപ്പോൾ അബുദ്ദർദാഅ് (رضي الله عنه) നമസ്കരിക്കാൻ തുടങ്ങി. "താങ്കൾ പോയി കിടന്നുറങ്ങുക" എന്ന് സൽമാൻ (رضي الله عنه) ഉപദേശിച്ചു. അപ്പോഴദ്ദേഹം പോയി കിടന്നുറങ്ങി. വീണ്ടും എഴുന്നേറ്റ് നമസ്കരിക്കാൻ തുടങ്ങി. "പോയി കിടന്നുറങ്ങുക" എന്ന് സൽമാൻ (رضي الله عنه) വീണ്ടും ഉപദേശിച്ചു. രാത്രിയുടെ അന്ത്യയാമത്തിൽ അദ്ദേഹം അബുദ്ദർദാഇനെ വിളിച്ചു പറഞ്ഞു: ഇപ്പോൾ എഴുന്നേറ്റു നമസ്കരിക്കുക. അങ്ങനെ ഇരുവരും ഒന്നിച്ചു നമസ്കരിച്ചു. അനന്തരം സൽമാൻ (رضي الله عنه) പറഞ്ഞു: "താങ്കൾക്ക് താങ്കളുടെ നാഥനോടും, താങ്കളുടെ ശരീരത്തോടും, താങ്കളുടെ ഭാര്യയോടും ഓരോ തരത്തിലുള്ള ബാധ്യതകളുണ്ട്. അതുകൊണ്ട്, ഓരോരുത്തരോടുമുള്ള ബാധ്യതകൾ അവർക്ക് താങ്കൾ നിറവേറ്റിക്കൊടുക്കുക." അനന്തരം തിരുമേനി (ﷺ) യുടെ അടുത്തു

**ചെന്ന് വിവരങ്ങളെല്ലാം പറഞ്ഞു. തിരുമേനി ﷺ അരുളി: "സൽമാൻ പറഞ്ഞത് സത്യം തന്നെയാണ്."** (സ്വഹീഹുൽ ബുഖാരി 1832)

## 13.2 - പ്രവാചക മാതൃക.

عَنْ عَائِشَةَ رَضِيَ اللَّهُ عَنْهَا قَالَت: كَانَ رَسُولُ الله ﷺ يَصُومُ حَتَّى نَقُولَ لاَ يُفْطِرُ ، وَيُفْطِرُ حَتَّى نَقُولَ لاَ يَصُومُ، فَمَا رَأَيْتُ رَسُولَ الله ﷺ اسْتَكْمَلَ صِيَامَ شَهْرٍ إِلاَّ رَمَضَانَ، وَمَا رَأَيْتُهُ أَكْثَرَ صِيَامًا مِنْهُ فِي شَعْبَانَ. (حديث رقم : ١٨٣٣ من صحيح البخاري)

**ആയിശ رَضِيَ اللَّهُ عَنْهَا യിൽനിന്ന് നിവേദനം: അവർ പറഞ്ഞു: "തിരുമേനി ﷺ ചിലപ്പോൾ സുന്നത്ത് നോമ്പ് നോൽക്കുന്നത് കണ്ടാൽ, ഇനി അവിടുന്ന് സുന്നത്ത് നോമ്പ് നിർത്തുകയില്ലെന്ന് ഞങ്ങൾക്ക് തോന്നും. ചിലപ്പോൾ സുന്നത്ത് നോമ്പ് നോൽക്കാതിരിക്കുന്നത് കാണുമ്പോൾ ഇനി തിരുമേനി ﷺ സുന്നത്ത് നോമ്പ് നോൽക്കുകയേയില്ലെന്നും ഞങ്ങൾക്ക് തോന്നിപ്പോകും. റമളാനിലല്ലാതെ ഒരു മാസം മുഴുവനും തിരുമേനി ﷺ നോമ്പു നോറ്റത് ഞാൻ കണ്ടിട്ടില്ല. ശഅബാൻ മാസത്തിൽ നോമ്പ് നോൽക്കുന്നതിനേക്കാൾ കൂടുതലായി നോമ്പ് നോൽക്കുന്നതും ഞാൻ കണ്ടിട്ടില്ല."** (സ്വഹീഹുൽ ബുഖാരി 1833)

## 13.3 - അമലുകൾ പതിവായി ചെയ്യുക.

وَعَنْهَا رَضِيَ اللَّهُ عَنْهَا فِي رِوَايَةٍ أُخْرَى زِيَادَةً، وكَانَ يَقُولُ خُذُوا مِنَ الْعَمَلِ مَا تُطِيقُونَ، فَإِنَّ الله لاَ يَمَلُّ حَتَّى تَمَلُّوا، وَأَحَبُّ الصَّلاَةِ إِلَى النَّبِيِّ ﷺ مَا دُووِمَ عَلَيْهِ، وَإِنْ قَلَّتْ. وكَانَ إِذَا صَلَّى صَلاَةً دَاوَمَ عَلَيْهَا. (حديث رقم : ١٨٣٤ من صحيح البخاري)

**ആയിശ رَضِيَ اللَّهُ عَنْهَا യിൽനിന്നുള്ള മറ്റൊരു റിപ്പോർട്ടിൽ ഇതുകൂടിയുണ്ട്: നിങ്ങളുടെ കഴിവിനനുസരിച്ചുള്ള ആരാധനാ കർമ്മങ്ങൾ മാത്രം സ്വീകരിക്കുക. നിങ്ങൾക്ക് മടുപ്പ് തോന്നാത്ത കാലംവരെക്കും അല്ലാഹുവിന്നും മടുപ്പ് തോന്നുകയില്ല. പതിവായി അനുഷ്ഠിക്കുന്ന നമസ്കാരങ്ങളാണ് തിരുമേനി ﷺ ക്ക് ഏറ്റവും ഇഷ്ടം. അതെത്ര ചുരുങ്ങിയതായാലും ശരി. ഒരു നമസ്കാരം തുടങ്ങിവെച്ചാൽ തിരുമേനി ﷺ അത് പതിവാക്കാറുണ്ടായിരുന്നു.** (സ്വഹീഹുൽ ബുഖാരി 1834)

## 13.4 - മിതത്വം.

أَخْبَرَنَا حُمَيْدٌ، قَالَ: سَأَلْتُ أَنَسًا ﷺ عَنْ صِيَامِ النَّبِيِّ ﷺ، فَقَالَ: مَا كُنْتُ أُحِبُّ أَنْ أَرَاهُ مِنَ الشَّهْرِ صَائِمًا إِلاَّ رَأَيْتُهُ، وَلاَ مُفْطِرًا إِلاَّ رَأَيْتُهُ، وَلاَ مِنَ اللَّيْلِ قَائِمًا إِلاَّ رَأَيْتُهُ، وَلاَ نَائِمًا إِلاَّ رَأَيْتُهُ، وَلاَ مَسِسْتُ خَزَّةً وَلاَ حَرِيرَةً أَلْيَنَ مِنْ كَفِّ رَسُولِ الله ﷺ، وَلاَ شَمِمْتُ مِسْكَةً وَلاَ عَبِيرَةً أَطْيَبَ رَائِحَةً مِنْ رَائِحَةِ رَسُولِ الله ﷺ. (حديث رقم : ١٨٣٧ من صحيح البخاري)

**ഹുമൈദ് ﷺ ൽനിന്ന്: അദ്ദേഹം പറഞ്ഞു: തിരുമേനി ﷺ യുടെ നോമ്പിനെ**

ക്കുറിച്ച് ഞാൻ അനസ്(ﷺ) വിനോട് ചോദിച്ചു. അദ്ദേഹം പറഞ്ഞു: ഏതു മാസത്തിൽ നോമ്പുകാരനായിക്കാണാൻ ഞാനുദ്ദേശിച്ചാലും തിരുമേനി (ﷺ) യെ ആ നിലക്ക് ഞാൻ കാണാതിരുന്നിട്ടില്ല; തിരുമേനി (ﷺ) നോമ്പ് ഉപേക്ഷിച്ചിരിക്കുന്നത് കാണാൻ ഏതു മാസത്തിൽ ഞാനുദ്ദേശിച്ചാലും എനിക്കതും കാണാൻ കഴിയാതെ വന്നിട്ടില്ല; രാത്രി തിരുമേനി (ﷺ) നമസ്കരിക്കുന്നത് കാണാനുദ്ദേശിച്ചാൽ അതും ഞാൻ കാണാതിരുന്നിട്ടില്ല; രാത്രി തിരുമേനി (ﷺ) ഉറങ്ങുന്നതായി കാണാനുദ്ദേശിച്ചാൽ അതും ഞാൻ കാണാതിരുന്നിട്ടില്ല. തിരുമേനി (ﷺ) യുടെ കൈപ്പത്തിയേക്കാൾ മാർദ്ദവമുള്ള പട്ട് ഞാൻ തൊട്ടിട്ടേയില്ല. തിരുമേനി (ﷺ) യുടെ ശരീരത്തിൻെറ സുഗന്ധത്തെ കവച്ചുവെക്കുന്ന കസ്തൂരിയോ മറ്റു സുഗന്ധ ദ്രവ്യങ്ങളോ എനിക്ക് മണക്കാൻ കഴിഞ്ഞിട്ടില്ല. (സ്വഹീഹുൽ ബുഖാരി 1837)

13.5 - ദിവസവും നോമ്പനുഷ്ഠിക്കുന്നവൻ.

حَدِيثُ عَبْدُ اللهِ بْنُ عَمْرِو بْنِ الْعَاصِ رَضِيَ اللَّهُ عَنْهُمَا تَقَدَّمَ. وَقَالَ فِي هَذِهِ الرِّوَايَةِ: فَكَانَ عَبْدُ اللهِ يَقُولُ بَعْدَ مَا كَبِرَ: يَا لَيْتَنِي قَبِلْتُ رُخْصَةَ النَّبِيِّ (ﷺ).

وَفِي رِوَايَةٍ أُخْرَى عَنْهُ أَنَّهُ لَمَّا ذُكِرَ صِيَامَ دَاوُدَ عَلَيْهِ السَّلاَمِ قَالَ: وَلاَ يَفِرُّ إِذَا لاَقَى، قَالَ عَبْدُ اللهِ: مَنْ لِي بِهَذِهِ يَا نَبِيَّ اللهِ ؟ قَالَ: وَقَالَ النَّبِيُّ (ﷺ): لاَ صَامَ مَنْ صَامَ الأَبَدَ، مَرَّتَيْنِ. (حديث رقم : ١٨٣٩،١٨٤١ من صحيح البخاري)

അംറുബ്നുൽ ആസിയുടെ മകൻ അബ്ദുല്ല رَضِيَ اللَّهُ عَنْهُمَا യുടെ ഹദീസ് മുമ്പ് വന്നിട്ടുണ്ട്. അതിൽ ഇതുകൂടിയുണ്ട്: "തിരുമേനി (ﷺ) അനുവദിച്ച ഇളവ് സ്വീകരിച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നു" എന്ന് വാർദ്ധക്യം പ്രാപിച്ച ശേഷം അബ്ദുല്ല പറയാറുണ്ടായിരുന്നു. അദ്ദേഹത്തിൽനിന്നുള്ള മറ്റൊരു രിവായത്തിൽ ഇങ്ങനെ വന്നിട്ടുണ്ട്: ദാവൂദ് നബി (عليه السلام) യുടെ നോമ്പിനെക്കുറിച്ച് സംസാരിച്ചപ്പോൾ തിരുമേനി (ﷺ) അരുളി: "ശത്രുക്കളുമായി നേരിട്ടാൽ അദ്ദേഹം പിന്തിരിഞ്ഞോടുകയില്ലായിരുന്നു". അപ്പോൾ അബ്ദുല്ല തിരുമേനി (ﷺ) യോടിങ്ങനെ ചോദിച്ചു: "ദൈവദൂതരേ, ഈ ഗുണങ്ങൾ എനിക്ക് ലഭിക്കുമെന്ന കാര്യത്തിൽ ആരാണ് എനിക്കുറപ്പ് തരിക?". തിരുമേനി (ﷺ) അരുളി: "കാലാകാലം നോമ്പു നോൽക്കുന്നവൻ (യഥാർത്ഥത്തിൽ) നോമ്പനുഷ്ഠിച്ചിട്ടില്ല." ഇത് രണ്ടുപ്രാവശ്യം തിരുമേനി (ﷺ) ആവർത്തിക്കുകയുണ്ടായി (സ്വഹീഹുൽ ബുഖാരി 1839, 1841)

## 14. യാത്രയിലെ നോമ്പ്

| സ്വഹീഹുൽ ബുഖാരി 1807 | صحيح البخاري | ഹദീസ് നമ്പർ **14.1/5** | 912 |
|---|---|---|---|
| 14.1 – യാത്രയിൽ നോമ്പ് അനുവദനീയമോ? | | | |

عَنْ عَائِشَةَ رَضِيَ اللَّهُ عَنْهَا زَوْجِ النَّبِيِّ (ﷺ): أَنَّ حَمْزَةَ بْنَ عَمْرٍو الأَسْلَمِيَّ قَالَ لِلنَّبِيِّ (ﷺ): أَأَصُومُ فِي السَّفَرِ – وَكَانَ كَثِيرَ الصِّيَامِ– فَقَالَ: إِنْ شِئْتَ فَصُمْ، وَإِنْ شِئْتَ فَأَفْطِرْ. (حديث رقم : ١٨٠٧ من صحيح البخاري)

**തിരുമേനി ﷺ യുടെ പത്നി ആയിശ رَضِيَ اللَّهُ عَنْهَا യിൽ നിന്ന് നിവേദനം: അസ്ലം ഗോത്രക്കാരനായ അംറിൻെറ മകൻ ഹംസ رضي الله عنه തിരുമേനി ﷺ യോട് ചോദിച്ചു: യാത്രയിൽ എനിക്ക് നോമ്പ് പിടിക്കാമോ? - അദ്ദേഹം ധാരാളം നോമ്പ് അനുഷ്ഠിക്കുന്ന ആളായിരുന്നു - തിരുമേനി ﷺ അരുളി: "നിങ്ങൾക്ക് ആഗ്രഹമുണ്ടെങ്കിൽ നോമ്പ് നോൽക്കാം, ഇല്ലെങ്കിൽ നോമ്പ് ഉപേക്ഷിക്കുകയും ചെയ്യാം".** (സ്വഹീഹുൽ ബുഖാരി 1807)

## 14.2 - യാത്രക്കിടയിൽ നോമ്പ് മുറിക്കാമോ?

عَنِ ابْنِ عَبَّاسٍ رَضِيَ اللَّهُ عَنْهُمَا أَنَّ رَسُولَ اللهِ ﷺ خَرَجَ إِلَى مَكَّةَ فِي رَمَضَانَ، فَصَامَ حَتَّى بَلَغَ الْكَدِيدَ أَفْطَرَ، فَأَفْطَرَ النَّاسُ. (حديث رقم : ١٨٠٨ من صحيح البخاري)

**ഇബ്നു അബ്ബാസ് رَضِيَ اللَّهُ عَنْهُمَا യിൽ നിന്ന് നിവേദനം: ഒരു റമളാനിൽ തിരുമേനി ﷺ മക്കയിലേക്ക് പുറപ്പെട്ടു. 'കദീദി'ലെത്തുന്നതുവരെ നോമ്പനുഷ്ഠിച്ചു. അവിടെയെത്തിയപ്പോൾ തിരുമേനി ﷺ നോമ്പു മുറിച്ചു. അപ്പോൾ ജനങ്ങളും നോമ്പു മുറിച്ചു.** (സ്വഹീഹുൽ ബുഖാരി 1808) ❋

❋ **(മക്ക ജയിച്ചടക്കാനുള്ള യാത്രയായിരുന്നു ഇത്. 10,000 പേരാണ് അന്ന് തിരുമേനിയോടൊപ്പം ഉണ്ടായിരുന്നത്. അവർ ക്ഷീണിച്ചിരിക്കുന്നുവെന്ന് കണ്ടപ്പോഴാണ് റസൂൽ ﷺ നോമ്പു വിടാനുദ്ദേശിച്ചത്. പിന്നെയും നോമ്പ് പിടിക്കാൻ ചിലർ മുതിർന്നപ്പോൾ റസൂൽ ﷺ അതൃപ്തി പ്രകടിപ്പിച്ചു. 'കദീദ്' മക്കയിൽ നിന്ന് 3 മർഹല അകലെ ഒരു സ്ഥലമാണ്.)**

## 14.3 - ഉഷ്ണമുള്ള ദിവസത്തെ നോമ്പ്.

عَنْ أَبِي الدَّرْدَاءِ رضي الله عنه قَالَ: خَرَجْنَا مَعَ النَّبِيِّ ﷺ فِي بَعْضِ أَسْفَارِهِ فِي يَوْمٍ حَارٍّ، حَتَّى يَضَعَ الرَّجُلُ يَدَهُ عَلَى رَأْسِهِ مِنْ شِدَّةِ الْحَرِّ، وَمَا فِينَا صَائِمٌ إِلاَّ مَا كَانَ مِنَ النَّبِيِّ ﷺ وَابْنِ رَوَاحَةَ رضي الله عنه. (حديث رقم : ١٨٠٩ من صحيح البخاري)

**അബുദ്ദർദാഅ് رضي الله عنه വിൽ നിന്ന് നിവേദനം: ഉഷ്ണമുള്ള ഒരു ദിവസം തിരുമേനി ﷺ യുടെ കൂടെ ഞങ്ങൾ യാത്ര പുറപ്പെട്ടു. ഉഷ്ണത്തിൻെറ കാഠിന്യം മൂലം ആളുകൾ തലയിൽ കൈവെച്ചിരുന്നു. ഞങ്ങളുടെ കൂട്ടത്തിൽ അന്ന് നോമ്പുകാരായി തിരുമേനി ﷺ യും ഇബ്നു റവാഹത്ത് رضي الله عنه വും മാത്രമാണുണ്ടായിരുന്നത്.** (സ്വഹീഹുൽ ബുഖാരി 1809)

## 14.4 - യാത്രയിലെ നോമ്പ് പുണ്യമോ?

عَنْ جَابِرِ بْنِ عَبْدِ اللهِ رضي الله عنه قَالَ: كَانَ رَسُولُ اللهِ ﷺ فِي سَفَرٍ، فَرَأَى زِحَامًا وَرَجُلاً قَدْ ظُلِّلَ عَلَيْهِ، فَقَالَ مَا هَذَا؟ فَقَالُوا: صَائِمٌ، فَقَالَ: لَيْسَ مِنَ الْبِرِّ الصَّوْمُ فِي السَّفَرِ. (حديث رقم : ١٨١٠ من صحيح البخاري)

**ജാബിർ رضي الله عنه വിൽ നിന്ന് നിവേദനം: ഒരു യാത്രയിൽ ഒരു സ്ഥലത്ത് ജനങ്ങൾ കൂട്ടംകൂടി നിൽക്കുന്നതും, ഒരാൾക്ക് തണലുണ്ടാക്കിക്കൊടുക്കുന്നതും**

**തിരുമേനി (ﷺ) കണ്ടു. "ഇതെന്താണെന്ന്" അവിടുന്ന് ചോദിച്ചു. "അദ്ദേഹം നോമ്പു നോറ്റിരിക്കുകയാണെ"ന്ന് അവർ മറുപടി പറഞ്ഞു. തിരുമേനി (ﷺ) അരുളി: "യാത്രയിൽ നോമ്പുപിടിക്കുന്നതിൽ വലിയ പുണ്യമൊന്നുമില്ല.** (സ്വഹീഹുൽ ബുഖാരി 1810)

(ചൂടുകാലത്ത് ആ മനുഷ്യൻ നോമ്പനുഷ്ഠിച്ചു. യാത്രയിലായിരുന്ന അദ്ദേഹം അവസാനം വെയിലിൻെറ കാഠിന്യം മൂലം തളർന്നു വീണു. അന്നേരമാണ് ആളുകൾ തടിച്ചു കൂടിയത്)

14.5 - യാത്രയിൽ നോമ്പ് നോൽക്കുന്നവരും നോൽക്കാത്തവരും

عَنْ أَنَسِ بْنِ مَالِكٍ (رضي الله عنه) قَالَ: كُنَّا نُسَافِرُ مَعَ النَّبِيِّ (ﷺ)، فَلَمْ يَعِبِ الصَّائِمُ عَلَى الْمُفْطِرِ، وَلاَ الْمُفْطِرُ عَلَى الصَّائِمِ. (حديث رقم : ١٨١١ من صحيح البخاري)

**അനസ് (رضي الله عنه) വിൽ നിന്ന് നിവേദനം: "ഞങ്ങൾ തിരുമേനി (ﷺ) യുടെ കൂടെ യാത്ര പോകാറുണ്ട്. അപ്പോൾ നോമ്പുകാർ നോമ്പില്ലാത്തവരെയോ, നോമ്പില്ലാത്തവർ നോമ്പുകാരെയോ ആക്ഷേപിക്കാറില്ല."** (സ്വഹീഹുൽ ബുഖാരി 1811).

## 15. ശവ്വാലിലെ ആറു ദിവസങ്ങൾ

| സ്വഹീഹ് മുസ്ലിം | صحيح مسلم | ഹദീസ് നമ്പർ **15.1/1** | 1259 |
|---|---|---|---|

عَنْ أَبِي أَيُّوبٍ (رضي الله عنه) أَنَّ رَسُولَ اللهِ (ﷺ) قَالَ: مَنْ صَامَ رَمَضَانَ ثُمَّ أَتْبَعَهُ سِتًّا مِنْ شَوَّالٍ كَانَ كَصِيَامِ الدَّهْرِ (رواه مسلم)

**അബൂ അയ്യൂബി (رضي الله عنه) ൽനിന്ന്: നിശ്ചയം റസൂൽ (ﷺ) അരുൾ ചെയ്തു: "വല്ലവനും റമളാനിലെ നോമ്പും തുടർന്ന് ശവ്വാലിലെ ആറും അനുഷ്ഠിച്ചാൽ (ഫലത്തിൽ) അത് കൊല്ലം മുഴുവൻ ഫർള് നോമ്പ് അനുഷ്ഠിച്ചതിന് തുല്യമായി"** (സ്വഹീഹ് മുസ്ലിം)

## 16. തിങ്കളാഴ്ചയിലെയും വ്യാഴാഴ്ചയിലെയും വ്രതം

| സ്വഹീഹ് മുസ്ലിം | صحيح مسلم | ഹദീസ് നമ്പർ **16.1/3** | 1260 |
|---|---|---|---|
| 16.1 – വ്രതം തിങ്കളാഴ്ച. | | | |

عَنْ أَبِي قَتَادَةَ (رضي الله عنه) أَنَّ رَسُولَ اللهِ (ﷺ) سُئِلَ عَنْ صَوْمِ يَوْمَ الإِثْنَيْنِ فَقَالَ: ذَلِكَ يَوْمٌ وُلِدْتُ فِيهِ وَيَوْمٌ بُعِثْتُ أَوْ أُنْزِلَ عَلَيَّ فِيهِ (صحيح مسلم)

**അബൂ ഖത്താദ (رضي الله عنه) വിൽനിന്ന്: തിങ്കളാഴ്ച ദിവസത്തെ നോമ്പിനെ സംബന്ധിച്ച് റസൂൽ (ﷺ) ചോദിക്കപ്പെട്ടു: അവിടുന്ന് പറഞ്ഞു: "ഞാൻ പ്രസവിക്കപ്പെടുകയും പ്രവാചകനായി നിയോഗിക്കപ്പെടുകയും ഖുർആൻ എനിക്കവതരിക്കുകയും ചെയ്തത് അന്നേ ദിവസമാണ്."** (സ്വഹീഹ് മുസ്ലിം)

(തന്നിമിത്തം സുപ്രധാന ദിവസമത്രെ അത്).

16.2 & 16.3 - വ്രതം തിങ്കളാഴ്ചയും വ്യാഴാഴ്ചയും.

وَعَنْ أَبِي هُرَيْرَةَ (رضي الله عنه) عَنْ رَسُولِ اللهِ (ﷺ) قَالَ: تُعْرَضُ الأَعْمَالُ يَوْمَ الإِثْنَيْنِ وَالْخَمِيسِ فَأُحِبُّ أَنْ يُعْرَضَ عَمَلِي وَأَنَا صَائِمٌ (رواه الترمذي)

1261- **അബൂഹുറയ്റ** (رضي الله عنه) **വിൽനിന്ന്** **നിവേദനം:** **റസൂൽ** (ﷺ) **യിൽനിന്ന്: "വ്യാഴാഴ്ചയും തിങ്കളാഴ്ചയും (മനുഷ്യരുടെ) ഓരോ പ്രവർത്തനങ്ങളും (അല്ലാഹുവിങ്കൽ) വെളിവാക്കപ്പെടും. നോമ്പുകാരനായിക്കൊണ്ട് എൻെറ അമലുകൾ അല്ലാഹുവിങ്കൽ വെളിവാക്കപ്പെടാനാണ് ഞാനിഷ്ടപ്പെടുന്നത്."** (തിർമുദി)

وَعَنْ عَائِشَةَ رَضِيَ اللَّهُ عَنْهَا قَالَتْ : كَانَ رَسُولُ اللهِ (ﷺ) يَتَحَرَّى يَوْمَ الإِثْنَيْنِ وَالْخَمِيسِ (رواه الترمذي)

1262- **ആയിശ** رَضِيَ اللَّهُ عَنْهَا **യിൽനിന്ന്: അവർ പറഞ്ഞു: 'റസൂൽ** (ﷺ) **തിങ്കൾ, വ്യാഴം എന്നീ ദിവസങ്ങളിലെ നോമ്പിനെക്കുറിച്ച് പ്രത്യേകം ശ്രദ്ധ ചെലുത്തിയിരുന്നു.'** (തിർമുദി)

## 17. മാസത്തിലെ മൂന്ന് ദിവസത്തെ നോമ്പുകൾ

| | | | |
|---|---|---|---|
| ബുഖാരി, മുസ്ലിം | متفق عليه | ഹദീസ് നമ്പർ **17.1/6** | 1265 |
| 17.1 – വർഷം മുഴുവനും നോമ്പ് നോറ്റതിന് തുല്യം | | | |

وَعَنْ عُبَيْدِ اللهِ بْنِ عَمْرِو بْنِ الْعَاصِ (رضي الله عنه) قَالَ: قَالَ رَسُولُ اللهِ (ﷺ) صَوْمُ ثَلاَثَةِ أَيَّامٍ مِنْ كُلِّ شَهْرٍ صَوْمُ الدَّهْرِ كُلِّهِ (متفق عليه)

**ഉബൈദുല്ലാഹ്** (رضي الله عنه) **വിൽനിന്ന്: റസൂൽ** (ﷺ) **അരുൾ ചെയ്തു: "എല്ലാ മാസങ്ങളിലെയും മൂന്ന് ദിവസം നോമ്പനുഷ്ഠിക്കൽ (ഫലത്തിൽ) കൊല്ലം മുഴുവൻ നോമ്പനുഷ്ഠിക്കുന്നതിന് തുല്യമാണ്"** (സ്വഹീഹുൽ ബുഖാരി, സ്വഹീഹ് മുസ്ലിം)

17.2 - വ്രതം - എല്ലാ മാസവും മൂന്ന് ദിവസം.

وَعَنْ مُعَاذَةَ الْعَدْوِيَّةِ رَضِيَ اللَّهُ عَنْهَا أَنَّهَا سَأَلَتْ عَائِشَةَ رَضِيَ اللَّهُ عَنْهَا أَكَانَ رَسُولُ اللهِ (ﷺ) يَصُومُ مِنْ كُلِّ شَهْرٍ ثَلاَثَةَ أَيَّامٍ، قَالَتْ: نَعَمْ، فَقُلْتُ: مِنْ أَيِّ الشَّهْرِ كَانَ يَصُومُ، قَالَتْ: لَمْ يَكُنْ يُبَالِي مِنْ أَيِّ الشَّهْرِ يَصُومُ (رواه مسلم)

1266- **മുആദത്തി** رَضِيَ اللَّهُ عَنْهَا **യിൽനിന്ന്: ആയിശ** رَضِيَ اللَّهُ عَنْهَا **യോട് ഒരിക്കൽ ഞാൻ അന്വേഷിച്ചു: "എല്ലാ മാസവും മൂന്ന് ദിവസം റസൂൽ** (ﷺ) **നോമ്പനുഷ്ഠിക്കാറുണ്ടോ?" "അതെ," എന്നവർ മറുപടി പറഞ്ഞു. ഞാൻ ചോദിച്ചു: "മാസത്തിൽ ഏത് ദിവസത്തിലാണ് അവിടുന്ന് നോമ്പനുഷ്ഠിച്ചിരുന്നത്?" അവർ മറുപടി പറഞ്ഞു: "മാസങ്ങളിൽ ഏതു ദിവസവും നോമ്പനുഷ്ഠിക്കുന്നത് അവിടുന്ന് ഒരു പ്രശ്നമാക്കിയിരുന്നില്ല."** (സ്വഹീഹ് മുസ്ലിം)

17.3 – പതിമൂന്ന് പതിനാല് പതിനഞ്ചിലെ നോമ്പുകൾ.

وَعَـــنْ أَبِـــي ذَرٍّ (رضي الله عنه) قَـــالَ: قَـــالَ رَسُـــولُ اللهِ (ﷺ): إِذَا صُـــمْتَ مِـــنَ الشَّـــهْرِ ثَلاَثًـــا فَصُـــــمْ ثَـــــلاَثَ عَشْـــــرَةَ وَأَرْبَـــــعَ عَشْـــــرَةَ وَخَمْـــــسَ عَشْـــــرَةَ (رواه الترمـــــذي)

**1267- അബൂദർ (رضي الله عنه) വിൽനിന്ന്: റസൂൽ (ﷺ) അരുൾ ചെയ്തു: "മാസത്തിൽ മൂന്നു ദിവസം നീ നോമ്പനുഷ്ഠിക്കുന്നുവെങ്കിൽ പതിമൂന്നിലും പതിനാലിലും പതിനഞ്ചിലും നീ നോമ്പനുഷ്ഠിച്ചുകൊള്ളുക.** (തിർമുദി)

17.4 - അയ്യാമുൽ ബീള്. (i)

وَعَنْ قَتَـادَةَ بْـنِ مَلْحَـانٍ (رضي الله عنه) قَـالَ: كَـانَ رَسُـولُ اللهِ (ﷺ) يَأْمُرُنَـا بِصِـيَامِ أَيَّـامِ الْبِـيضِ ثَـلاَثَ عَشْرَةَ وَأَرْبَعَ عَشْرَةَ وَخَمْسَ عَشْرَةَ (رواه أبوداود)

**1268- ഖത്താദ (رضي الله عنه) വിൽനിന്ന്: 'അയ്യാമുൽ ബീള്' അഥവാ പതിമൂന്ന്, പതിനാല്, പതിനഞ്ച് എന്നീ ദിവസങ്ങളിൽ നോമ്പനുഷ്ഠിക്കാൻ ഞങ്ങളോട് റസൂൽ (ﷺ) കൽപിച്ചിരുന്നു.** (അബൂദാവൂദ്)

17.5 - അയ്യാമുൽ ബീള്. (ii)

وَعَـــنِ ابْـــنِ عَبَّـــاسٍ رَضِيَ اللَّهُ عَنْهُمَا قَـــالَ: كَـــانَ رَسُـــولُ اللهِ (ﷺ) لاَ يُفْطُـــرُ أَيَّـــامَ الْبِـــيضِ فِـــي حَضَرٍ وَلاَ سَفَرٍ (رواه النسائي)

**1269- ഇബ്നു അബ്ബാസ് رَضِيَ اللَّهُ عَنْهُمَا യിൽനിന്ന്: നാട്ടിൽവെച്ചും യാത്രയിലും 'അയ്യാമുൽ ബീളി'ൽ റസൂൽ (ﷺ) ഒരിക്കലും നോമ്പുപേക്ഷിക്കാറില്ല.)** (നസാഈ)

**(എല്ലാ മാസങ്ങളിലും മൂന്നു ദിവസം നോമ്പനുഷ്ഠിക്കൽ സുന്നത്താണെങ്കിലും 'അയ്യാമുൽ ബീളി' ൽ അഥവാ 13, 14, 15 എന്നീ ദിവസങ്ങളിൽ നോമ്പനുഷ്ഠിക്കുന്നതാണ് കൂടുതലുത്തമം. യാത്രയിൽ പോലും തിരുമേനി (ﷺ) ഇത് ഉപേക്ഷിച്ചിരുന്നില്ല.)**

17.6 - പ്രവാചകൻെറ വസിയ്യത്ത്

عَـنْ أَبِـي هُرَيْـرَةَ (رضي الله عنه) قَـالَ: أَوْصَـانِي خَلِيلِـي (ﷺ) بِصِـيَامِ ثَلاَثَـةِ أَيَّـامٍ مِـنْ كُـلِّ شَـهْرٍ وَرَكْعَتَيْ الضُّحَى وَأَنْ أُوتِرَ قَبْلَ أَن أَرْقُدَ (متفق عليه)

**1144- അബൂഹുറയ്റ (رضي الله عنه) യിൽനിന്ന്: അദ്ദേഹം പറഞ്ഞു: എൻെറ ഖലീൽ (നബി തിരുമേനി (ﷺ) എന്നെ ഇപ്രകാരം ഉപദേശിച്ചിരിക്കുന്നു: എല്ലാ മാസവും മൂന്ന് ദിവസം വ്രതമനുഷ്ഠിക്കാനും (എല്ലാ ദിവസവും) രണ്ട് റക്അത്ത് ളുഹാ നമസ്കരിക്കാനും ഉറങ്ങുന്നതിനു മുമ്പ് വിത്റ് നമസ്കരിക്കാനും** (സ്വഹീഹുൽ ബുഖാരി, സ്വഹീഹ് മുസ്ലിം)

**(ഉറക്കത്തിൽനിന്ന് ഉണരാൻ പ്രയാസമായതുകൊണ്ടാണ് ഉറങ്ങുന്നതിനു മുമ്പെ വിത്റ് നമസ്കരിക്കാൻ കൽപിക്കപ്പെട്ടത്).**

## 18. വെള്ളിയാഴ്ച ദിവസത്തെ നോമ്പ്

| സ്വഹീഹുൽ ബുഖാരി 1884 | صحيح البخاري | ഹദീസ് നമ്പർ **18.1/2** | 931 |
|---|---|---|---|
| 18.1 – **വെള്ളിയാഴ്ചത്തെ നോമ്പ് സുന്നത്തോ?** | | | |

عَـنْ جَـابِرٍ ﴿رضي الله عنه﴾ أَنَّـهُ قِيـلَ لَـهُ: أَنَهَـى النَّبِـيُّ ﴿ﷺ﴾ عَـنْ صَـوْمِ يَـوْمِ الْجُمُعَـةِ، قَـالَ: نَعَـمْ. (حديث رقم : ١٨٤٨ من صحيح البخاري)

**ജാബിർ ﴿رضي الله عنه﴾ ൽനിന്ന് നിവേദനം: "വെള്ളിയാഴ്ച ദിവസം നോമ്പനുഷ്ഠിക്കുന്നത് തിരുമേനി ﴿ﷺ﴾ നിരോധിച്ചിട്ടുണ്ടോ?" എന്നൊരാൾ അദ്ദേഹത്തോട് ചോദിച്ചു: ജാബിർ ﴿رضي الله عنه﴾ മറുപടി പറഞ്ഞു: "നിരോധിച്ചിട്ടുണ്ട്".** (സ്വഹീഹുൽ ബുഖാരി 1848) ❁

❁ **(വെള്ളിയാഴ്ച ദിവസം നോമ്പ് നോൽക്കുക പതിവായി സ്വീകരിക്കുന്നതിനെയാണ് തിരുമേനി ﴿ﷺ﴾ ഇതുമുഖേന നിരോധിച്ചത്. ഹദീസ് നമ്പർ 1850 കാണുക)**

18.2 - **വെള്ളിയാഴ്ചത്തെ നോമ്പ് അനുവദനീയമോ?**

عَـنْ جُوَيْرِيَّـةَ بِنْـتِ الْحَـارِثِ رَضِيَ اللَّهُ عَنْهَا أَنَّ النَّبِـيَّ ﴿ﷺ﴾ دَخَـلَ عَلَيْهَـا يَـوْمَ الْجُمُعَـةِ وَهِـيَ صَـائِمَةٌ، فَقَـالَ: أَصُـمْتِ أَمْـسِ؟ قَالَـتْ: لاَ، قَـالَ: أَتُرِيـدِينَ أَنْ تَصُـومِي غَـدًا؟ قَالَـتْ: لاَ، قَـالَ: فَأَفْطِرِي. (حديث رقم : ١٨٥٠ من صحيح البخاري)

**ജുവൈരിയ്യ رَضِيَ اللَّهُ عَنْهَا യിൽ നിന്ന് നിവേദനം: ഞാൻ നോമ്പുകാരിയായിരുന്ന ഒരു വെള്ളിയാഴ്ച ദിവസം തിരുമേനി ﴿ﷺ﴾ എൻെറയടുക്കൽ വന്നു. എന്നിട്ട് ചോദിച്ചു: "നീ ഇന്നലെ നോമ്പ് നോറ്റിരുന്നോ?" ഞാൻ പറഞ്ഞു: "ഇല്ല." അവിടുന്ന് വീണ്ടും ചോദിച്ചു: "നാളെ നോമ്പ് നോൽക്കാൻ ഉദ്ദേശിക്കുന്നുണ്ടോ?" ഞാൻ പറഞ്ഞു: "ഇല്ല." തിരുമേനി ﴿ﷺ﴾ അരുളി: "എങ്കിൽ ഇന്ന് നോമ്പ് മുറിക്കുക."** (സ്വഹീഹുൽ ബുഖാരി 1850)

## 19. ആശൂറാഅ്

| സ്വഹീഹ് മുസ്‌ലിം 1982 | صحيح مسلم | ഹദീസ് നമ്പർ **19.1/8** | |
|---|---|---|---|
| 19.1 – **റമളാന് ശേഷം ഏറ്റവും ശ്രേഷ്ഠമായ നോമ്പ്** | | | |

عَنْ أَبِـي هُرَيْـرَةَ رَضِـيَ اللهُ عَنْـهُ قَـالَ: قَـالَ رَسُـولُ اللهِ ﴿ﷺ﴾: أَفْضَـلُ الصِّـيَامِ بَعْـدَ رَمَضَـانَ شَهْرُ اللهِ الْمُحَرَّمُ وَأَفْضَلُ الصَّلاَةِ بَعْدَ الفَرِيضَةِ صَلاَةُ اللَّيْلِ . *(حديث رقم : ١٩٨٢ رواه مسلم)*

**അബൂഹുറയ്റ ﴿رضي الله عنه﴾ വിൽ നിന്ന്: റസൂൽ ﴿ﷺ﴾ പറഞ്ഞു: "മുഹർറമാസത്തിലെ നോമ്പാണ് റമളാന് ശേഷം നോമ്പുകളിൽ വെച്ച് ഏറ്റവും ശ്രേഷ്ഠമായത്. അത് പ്രകാരം തന്നെ രാത്രിയിലെ നമസ്കാരമാണ് നിർബന്ധ നമസ്കാരങ്ങൾക്ക് ശേഷം ഏറ്റവും ഉത്തമമായത്."** (സ്വഹീഹ് മുസ്‌ലിം 1982)

19.2 - 'ആശൂറാഅ്' - ജനങ്ങളെ വിളിച്ചറിയിക്കുന്നു.

عَنْ سَلَمَةَ بْنِ الأَكْوَعِ (رضي الله عنه) أَنَّ النَّبِيَّ (ﷺ) بَعَثَ رَجُلاً يُنَادِي فِي النَّاسِ يَوْمَ عَاشُورَاءَ، أَنَّ مَنْ أَكَلَ فَلْيُتِمَّ أَوْ فَلْيَصُمْ، ومَنْ لَمْ يَأْكُلْ فَلاَ يَأْكُلْ. (حديث رقم : ١٧٩٠ من صحيح البخاري)

**സലമ (رضي الله عنه) വിൽ നിന്ന് നിവേദനംഃ "വല്ലവനും ആഹാരം വല്ലതും കഴിച്ചിട്ടുണ്ടെങ്കിൽ ശേഷിച്ച സമയം അവൻ വ്രതമനുഷ്ഠിക്കട്ടെ. ആഹാരം അശേഷവും കഴിക്കാത്തവനോ യാതൊന്നും കഴിക്കാതെ തുടർന്നുപോവുകയും ചെയ്യട്ടെ" എന്നു ജനങ്ങളെ വിളിച്ചറിയിക്കാനായി 'ആശൂറാഅ്' ദിവസം തിരുമേനി (ﷺ) ഒരാളെ അയച്ചു.** (സ്വഹീഹുൽ ബുഖാരി 1790)

19.3 - 'ആശൂറാഅ്' (i)

عَنِ ابْنِ عَبَّاسٍ رَضِيَ اللهُ عَنْهُمَا أَنَّ رَسُولَ اللهِ (ﷺ) صَامَ يَوْمَ عَاشُورَاءَ وَأَمَرَ بِصِيَامِهِ. (حديث رقم : ١٧٥٩ متفق عليه)

**ഇബ്നു അബ്ബാസ് رَضِيَ اللَّهُ عَنْهُمَا യിൽ നിന്ന്: റസൂൽ (ﷺ) ആശൂറാഅ് നോമ്പ് അനുഷ്ഠിക്കുകയും അത് അനുഷ്ഠിക്കാൻ അനുയായികളോട് കല്പിക്കുകയും ചെയ്തിരുന്നു.** *(മുത്തഫഖുൻ അലൈഹി അഥവാ 'സ്വഹീഹുൽ ബുഖാരി' യും 'സ്വഹീഹ് മുസ്‌ലിം' ഉം രിവായത്ത് ചെയ്തത്)*

19.4 - 'ആശൂറാഅ്' - പിഞ്ചുകുട്ടികൾ നോറ്റു

عَنِ الرُّبَيِّعِ بِنْتِ مُعَوِّذٍ رَضِيَ اللَّهُ عَنْهَا قَالَتْ: أَرْسَلَ النَّبِيُّ (ﷺ) غَدَاةَ عَاشُورَاءَ إِلَى قُرَى الأَنْصَارِ: مَنْ أَصْبَحَ مُفْطِرًا فَلْيُتِمَّ بَقِيَّةَ يَوْمِهِ، وَمَنْ أَصْبَحَ صَائِمًا فَلْيَصُمْ. قَالَتْ: فَكُنَّا نَصُومُهُ بَعْدُ وَنُصَوِّمُ صِبْيَانَنَا، وَنَجْعَلُ لَهُمُ اللُّعْبَةَ مِنَ الْعِهْنِ، فَإِذَا بَكَى أَحَدُهُمْ عَلَى الطَّعَامِ أَعْطَيْنَاهُ ذَلِكَ، حَتَّى يَكُونَ عِنْدَ الإِفْطَارِ. (حديث رقم : ١٨٢٤ من صحيح البخاري)

**റുബയ്യിഅ് رَضِيَ اللَّهُ عَنْهَا പറയുന്നു: "നോമ്പില്ലാത്തവനായിക്കൊണ്ട് ഒരാൾ പ്രഭാതത്തിൽ എഴുന്നേറ്റാൽ അവൻ അന്ന് നോമ്പുകാരനായിക്കൊണ്ട് ദിവസം പൂർത്തിയാക്കട്ടെ. നോമ്പുകാരനായിക്കൊണ്ട് വല്ലവനും പ്രഭാതത്തിൽ എഴുന്നേറ്റാൽ അവൻ ആ നില തുടർന്ന് പോവുകയും ചെയ്യട്ടെ" എന്ന് വിളിച്ചു പറയുവാനായി, ആശൂറാഅ് ദിവസം രാവിലെ അൻസാരികളുടെ ഗ്രാമങ്ങളിലേക്ക് തിരുമേനി (ﷺ) ഒരാളെ അയച്ചു. അതിന്ന് ശേഷം ആശൂറാഅ് നോമ്പ് ഞങ്ങൾ പിടിക്കുകയും ഞങ്ങളുടെ കുട്ടികളെക്കൊണ്ട് പിടിപ്പിക്കുകയും ചെയ്യാറുണ്ടായിരുന്നു. അവർക്ക് രോമംകൊണ്ട് കളിപ്പാട്ടങ്ങളുണ്ടാക്കിക്കൊടുക്കും; വല്ല കുട്ടിയും ഭക്ഷണത്തിന്നു കരഞ്ഞാൽ നോമ്പ് മുറിക്കാൻ സമയമാവുന്നതുവരെ കളിപ്പാട്ടങ്ങൾ കൊടുത്തു ഞങ്ങളവരെ കളിപ്പിക്കും."** (സ്വഹീഹുൽ ബുഖാരി 1824)

(കളിപ്പാട്ടം വിശപ്പിനെ മറക്കാൻ പര്യാപ്തമാക്കുന്ന കുട്ടികളുടെ പ്രായം സങ്കല്പിച്ചു നോക്കുക. സഹാബി വര്യന്മാരുടെ അത്തരം പ്രായത്തിലുള്ള കുട്ടികളും 'ആശുറാഅ്' നോമ്പ് നോറ്റിരുന്നു.)

19.5 - പാപമോചനം

وَعَـنْ أَبِـي قَتَـادَةَ رَضِـيَ الله عَنْـهُ أَنَّ رَسُـولَ اللهِ ﴿ﷺ﴾ سُـئِلَ عَـنْ صِـيَامِ عَاشُـورَاءَ فَقَـالَ: يُكَفِّرُ السَّنَةَ المَاضِيَةَ. (حديث رقم: ١٩٧٧ رواه مسلم)

**അബൂഖത്താദ ﴿رضي الله عنه﴾ വിൽ നിന്ന്: ആശൂറാഅ് നോമ്പിനെ സംബന്ധിച്ച് ഒരിക്കൽ റസൂൽ ﴿ﷺ﴾ ചോദിക്കപ്പെട്ടു: അവിടുന്ന് മറുപടി പറഞ്ഞു: "കഴിഞ്ഞുപോയ ഒരു കൊല്ലത്തെ (ചെറിയ) പാപങ്ങളെ അത് പൊറുപ്പിക്കും."** (സ്വഹീഹ് മുസ്‌ലിം 1977)

19.6 - മുഹർറം ഒമ്പതിലെ നോമ്പ്

عَـنِ ابْـنِ عَبَّـاسٍ رَضِـيَ اللهُ عَنْهُمَـا قَـالَ: قَـالَ رَسُـولُ اللهِ ﴿ﷺ﴾: لَـئِنْ بَقِيـتُ إِلَـى قَابِـلٍ لأَصُـومَنَّ التَّاسِـعَ. (حـديث رقـم: ١٩١٧ رواه مسـلم)

**ഇബ്നു അബ്ബാസ്** رَضِيَ اللَّهُ عَنْهُمَا **യിൽ നിന്ന്: റസൂൽ ﴿ﷺ﴾ പറഞ്ഞു: "അടുത്ത വർഷം ഞാൻ ജീവിച്ചിരിക്കുന്നപക്ഷം മുഹർറത്തിലെ ഒമ്പതാമത്തെ നോമ്പും ഞാൻ നോല്ക്കുന്നതാണ്."** (സ്വഹീഹ് മുസ്‌ലിം 1917) ❁

❁ **(മുഹർറം ഒമ്പത്, പത്ത് ദിവസങ്ങളിലെ നോമ്പ് പ്രബലമായ സുന്നത്താണ്. 'ആശൂറാഅ്' നബി ﴿ﷺ﴾ അനുഷ്ഠിക്കുകയും 'താസൂആഅ്' അനുഷ്ഠിക്കാൻ പ്രോത്സാഹിപ്പിക്കുകയും ചെയ്തിട്ടുണ്ട്.)**

19.7 - റമളാൻ നോമ്പിനും മുമ്പെ!

عَـنْ عَائِشَـةَ رَضِيَ اللَّهُ عَنْهَا قَالَـتْ: كَـانَ يَـوْمُ عَاشُـورَاءَ تَصُـومُهُ قُـرَيْشٌ فِـي الْجَاهِلِيَّـةِ. وَكَـانَ رَسُـولُ اللهِ ﴿ﷺ﴾ يَصُـومُهُ، فَلَمَّـا قَـدِمَ الْمَدِينَـةَ صَـامَهُ، وَأَمَـرَ بِصِـيَامِهِ، فَلَمَّـا فُـرِضَ رَمَضَـانُ، تَرَكَ يَومَ عَاشُـورَاءَ، فَمَـنْ شَـاءَ صَـامَهُ وَمَـنْ شَـاءَ تَرَكَـهُ. (حـديث رقـم : ١٨٦٣ مـن صـحيح البخـاري)

**ആയിശ** رَضِيَ اللَّهُ عَنْهَا **യിൽനിന്ന് നിവേദനം: "അജ്ഞാന കാലത്ത് ഖുറൈശികൾ നോമ്പനുഷ്ഠിക്കുന്ന ഒരു ദിവസമായിരുന്നു ആശൂറാഅ്. തിരുമേനി ﴿ﷺ﴾ യും അത് നോൽക്കാറുണ്ടായിരുന്നു. തിരുമേനി മദീനയിൽ ചെന്നപ്പോൾ ആശൂറാഅ് ദിവസം നോമ്പ് നോൽക്കുകയും അനുചരന്മാരോട് അന്ന് നോമ്പ് നോൽക്കാൻ കൽപിക്കുകയും ചെയ്തു. റമളാൻ വ്രതം നിർബന്ധമാക്കിയപ്പോൾ ആശുറാഅ് നോമ്പിലെ നിർബന്ധം എടുത്തുകളഞ്ഞു. പിന്നീട് ഇഷ്ടമുള്ളവർ നോൽക്കുകയും ഇഷ്ടമുള്ളവർ ഉപേക്ഷിക്കുകയും ചെയ്തുകൊണ്ടിരുന്നു."** (സ്വഹീഹുൽ ബുഖാരി 1863) ◉

◉ **(ഇസ്‌ലാമിൽ റമളാൻ വ്രതം നിർബന്ധമാക്കപ്പെടുന്നതിന് മുമ്പ് തന്നെ ആശുറാഅ് നോമ്പ് നിലനിന്നിരുന്നു. അജ്ഞാന കാലത്തെ ഖുറൈശികളും; അതിനെ അനുദാവനം ചെയ്തു കൊണ്ട് മുസ്‌ലിംകളും നോമ്പനുഷ്ഠിച്ചിരുന്ന ദിവസമാണ് ആശുറാഅ്. തിരുമേനി ﴿ﷺ﴾ പ്രസ്തുത ദിവസം നോമ്പ് നോൽക്കുകയും നോമ്പ് അനുഷ്ഠിക്കാൻ അനുചരന്മാരോട് കൽപിക്കുകയും ചെയ്തു.)**

19.8 - മൂസാ (അ) ആശൂറാഅ് നോമ്പനുഷ്ഠിച്ചിരുന്നു.

عَـنِ ابْـنِ عَبَّـاسٍ رَضِيَ اللَّهُ عَنْهُمَا قَـالَ: قَـدِمَ النَّبِـيُّ ﴿ﷺ﴾ الْمَدِينَـةَ، فَـرَأَى الْيَهُـودَ تَصُـومُ يَـوْمَ عَاشُـورَاءَ، فَقَـالَ: مَـا هَـذَا؟ قَـالُوا: هَـذَا يَـوْمٌ صَـالِحٌ، هَـذَا يَـوْمٌ نَجَّـى اللهُ عَـزَّ وَجَـلَّ بَنِـي إِسْرَائِيلَ مِنْ عَـدُوِّهِمْ فَصَـامَهُ مُوسَـى. قَـالَ: فَأَنَـا أَحَـقُّ بِمُوسَـى مِـنْكُمْ فَصَـامَهُ وَأَمَـرَ بِصِـيَامِهِ. (حديث رقم : ١٨٦٥ من صحيح البخاري)

**ഇബ്നു അബ്ബാസ് رَضِيَ اللَّهُ عَنْهُمَا യിൽനിന്ന്: അദ്ദേഹം പറഞ്ഞു: തിരുമേനി ﴿ﷺ﴾ മദീനയിൽ ചെന്നപ്പോൾ ആശൂറാഅ് ദിവസം ജൂതന്മാർ നോമ്പ് നോല്ക്കു ന്നത് കണ്ടു. 'ഇതെന്താണെ'ന്ന് തിരുമേനി ﴿ﷺ﴾ അന്വേഷിച്ചു. "ഒരു ഉൽകൃഷ്ട ദിവസമാണിന്ന്; അല്ലാഹു ഇസ്രാഈല്യരെ അവരുടെ ശത്രുക്കളിൽ നിന്ന് രക്ഷിച്ചത് ഈ ദിവസമാണ്; മൂസാ ﴿عليه السلام﴾ ഈ ദിവസം നോമ്പ് നോറ്റിട്ടുണ്ട്" എന്നവർ പറഞ്ഞു. "എങ്കിൽ മൂസായോട് നിങ്ങളെക്കാൾ ബന്ധമുള്ളത് എനി ക്കാണ്" എന്നരുളിക്കൊണ്ട് അവിടുന്ന് നോമ്പ് നോല്ക്കുകയും അനുചരന്മാ രോട് അത് കല്പിക്കുകയും ചെയ്തു.** (സ്വഹീഹുൽ ബുഖാരി : 1865)

## 20. അറഫാ ദിനത്തിലെ നോമ്പ്

| സ്വഹീഹ് മുസ്ലിം 1977 | صحيح مسلم | ഹദീസ് നമ്പർ **20.1/1** | |
|---|---|---|---|
| 20.1 – അറഫാ നോമ്പ് | | | |

عَنْ أَبِـي قَتَـادَةَ الأَنْصَـارِيِّ رَضِـيَ اللهُ عَنْـهُ قَـالَ : سُـئِلَ رَسُـولُ اللهِ صَـلَّى اللهُ عَلَيْـهِ وَسَـلَّمَ عَنْ صَوْمِ يَـوْمِ عَرَفَـةَ فَقَـالَ يُكَفِّـرُ السَّـنَةَ الْمَاضِـيَةَ وَالْبَاقِيَـةَ. (حـديث رقـم: ١٩٧٧؛ صـحيح مسـلم)

**അബൂഖത്താദ ﴿رضي الله عنه﴾ വിൽ നിന്ന്: അറഫാ ദിവസത്തെ നോമ്പിനെ സംബന്ധിച്ച് ഒരിക്കൽ റസൂൽ ﴿ﷺ﴾ ചോദിക്കപ്പെട്ടു: അവിടുന്ന് മറുപടി പറഞ്ഞു: "കഴിഞ്ഞു പോയതും വരാനിരിക്കുന്നതുമായ ഓരോ കൊല്ലത്തെ (ചെറിയ) പാപങ്ങളെ അത് പൊറുപ്പിക്കും."** (സ്വഹീഹ് മുസ്ലിം: 1977)

## 21. മരണപ്പെട്ടവൻെറ നോമ്പ്

| സ്വഹീഹുൽ ബുഖാരി 1816 | صحيح البخاري | ഹദീസ് നമ്പർ **21.1/1** | 917 |
|---|---|---|---|

عَـنْ عَائِشَـةَ رَضِيَ اللَّهُ عَنْهَا أَنَّ رَسُـولَ اللهِ ﴿ﷺ﴾ قَـالَ: مَـنْ مَـاتَ وَعَلَيْـهِ صِـيَامٌ، صَـامَ عَنْـهُ وَلِيُّهُ (حديث رقم : ١٨١٦ من صحيح البخاري)

**ആയിശ رَضِيَ اللَّهُ عَنْهَا യിൽ നിന്ന് നിവേദനം: നബി ﴿ﷺ﴾ അരുളിയിരിക്കുന്നു: "നോമ്പുനോറ്റു വീട്ടാനുള്ള ബാധ്യത അവശേഷിച്ചിരിക്കുന്ന ഘട്ടത്തിൽ വല്ലവനും മരണമടഞ്ഞാൽ, ആ നോമ്പ് സ്വകുടുംബങ്ങൾ അവൻെറ പേരിൽ നോറ്റു വീട്ടേണ്ടതാണ്."** (സ്വഹീഹുൽ ബുഖാരി : 1816)

## 22. നോമ്പുകാരൻെറ ആനന്ദം

| | | | |
|---|---|---|---|
| സ്വഹീഹുൽ ബുഖാരി 1771 | صحيح البخاري | ഹദീസ് നമ്പർ **22.1/1** | 893 |

**عَــنْ أَبِــي هُرَيْــرَةَ (رضي الله عنه) الْحَــدِيثِ الْمُتَقَــدَّمَ، قَــالَ اللهُ : كُلُّ عَمَلِ ابْنِ آدَمَ لَهُ إِلاَّ الصِّيَامَ فَإِنَّهُ لِي وَأَنَا أَجْزِي بِهِ.** وَقَــالَ فِــي آخِــرِهِ: لِلصَّــائِمِ فَرْحَتَــانِ يَفْرَحُهُمَــا، إِذَا أَفْطَــرَ فَــرِحَ وَإِذَا لَقِــيَ رَبَّــهُ فَرِحَ بِصَوْمِهِ. (حديث رقم: ١٧٧١ من صحيح البخاري)

**"മനുഷ്യൻെറ നോമ്പൊഴിച്ചുള്ള മറ്റെല്ലാ കർമ്മങ്ങളും അവനുള്ളതാണ്. നോമ്പാകട്ടെ എനിക്കുള്ളതാണ്. ഞാനാണ് അതിന് പ്രതിഫലം നൽകുക" എന്ന് അല്ലാഹു അരുളിയതായി അബൂഹുറയ്റ (رضي الله عنه) വിൽനിന്നുള്ള ഹദീസ് മുമ്പ് വന്നു കഴിഞ്ഞു. അതിൻെറ അവസാനം ഇതുകൂടിയുണ്ട്. "നോമ്പുകാരന് രണ്ട് ഘട്ടത്തിലാണ് ആനന്ദം. ഒന്ന് നോമ്പ് മുറിക്കുമ്പോഴും മറ്റൊന്ന് തൻെറ നാഥനെ കണ്ടുമുട്ടുമ്പോഴും. അന്നേരം തൻെറ നോമ്പിൽ അവൻ സന്തുഷ്ടനായിരിക്കും"** (സ്വഹീഹുൽ ബുഖാരി 1771)

## 23. കൊമ്പ് വെക്കൽ

| | | | |
|---|---|---|---|
| സ്വഹീഹുൽ ബുഖാരി 1802 | صحيح مسلم | ഹദീസ് നമ്പർ **23.1/1** | 910 |

عَــنِ ابْــنِ عَبَّــاسٍ رَضِيَ اللَّهُ عَنْهُمَا أَنَّ النَّبِــيَّ (ﷺ) إِحْــتَجَمَ وَهُــوَ مُحْــرِمٌ، وَاحْــتَجَمَ وَهُــوَ صَــائِمٌ (حــديث رقــم : ١٨٠٢ مــن صــحيح البخــاري)

**ഇബ്നു അബ്ബാസ് رَضِيَ اللَّهُ عَنْهُمَا യിൽ നിന്ന് നിവേദനം: ഇഹ്റാം കെട്ടിക്കൊണ്ടും നോമ്പുകാരനായിക്കൊണ്ടും തിരുമേനി (ﷺ) കൊമ്പ് വെപ്പിച്ചിട്ടുണ്ട്.** (സ്വഹീഹുൽ ബുഖാരി : 1802)

**(കൊമ്പ് വെക്കുന്നത് കൊണ്ട് നോമ്പ് മുറിയുകയില്ലെന്നത് വ്യക്തമാണ്. ഹജ്ജിന് ഇഹ്റാം കെട്ടിയ ഘട്ടത്തിൽ കൊമ്പ് വെക്കുമ്പോൾ മുടിക്ക് ഭംഗം നേരിടുമെന്ന് എല്ലാവർക്കും അറിയാമല്ലോ. കൊമ്പ് വെക്കുന്ന സ്ഥലത്തെ മുടി എടുക്കേണ്ടി വരും. മുടിയുടെ ചില ഇഴകളെങ്കിലും ഇളകാതിരിക്കാൻ മാർഗ്ഗമില്ല. തന്നിമിത്തം ഈ ഹദീസിനെക്കുറിച്ച് പണ്ഡിതന്മാർക്കിടയിൽ ഒട്ടേറെ അഭിപ്രായവ്യത്യാസമുണ്ട്.)**

## 24. ദിവസത്തിൻെറ ശ്രേഷ്ഠത

| | | | |
|---|---|---|---|
| സ്വഹീഹുൽ ബുഖാരി 1851 | صحيح البخاري | ഹദീസ് നമ്പർ **24.1/1** | 933 |

عَنْ عَائِشَــةَ رَضِيَ اللَّهُ عَنْهَا أَنَّهَــا سُــئِلَتْ: هَــلْ كَــانَ رَسُــولُ اللهِ (ﷺ) يَخْــتَصُّ مِــنَ الأَيَّــامِ شَــيْئًا؟ قَالَتْ: لاَ، كَــانَ عَمَلُــهُ دِيمَــةً، وَأَيُّكُــمْ يُطِيــقُ مَــا كَــانَ رَسُــولُ اللهِ (ﷺ) يُطِيــقُ. (حــديث رقــم : ١٨٥١ من صحيح البخاري)

**ആയിശ رَضِيَ اللَّهُ عَنْهَا യിൽനിന്ന്: ഒരാൾ ആയിശ رَضِيَ اللَّهُ عَنْهَا യോട് ചോദിച്ചു: "ദിവസങ്ങളുടെ കൂട്ടത്തിൽ ഏതെങ്കിലും ഒരു ദിവസത്തിന് തിരുമേനി (ﷺ)**

വല്ല വൈശിഷ്ട്യവും കൽപിക്കാറുണ്ടായിരുന്നോ?" അവർ പറഞ്ഞു: "ഇല്ല, ഇബാദത്തുകൾ ഒരു ദിവസം തുടങ്ങിക്കഴിഞ്ഞാൽ അത് മറ്റു ദിവസങ്ങളിലും തുടർന്നു ചെയ്യുകയായിരുന്നു തിരുമേനി ﴾ﷺ﴿ യുടെ പതിവ്. തിരുമേനി ﴾ﷺ﴿ യുടെ കഴിവ് നിങ്ങളിലാർക്കുണ്ട്?" (സ്വഹീഹുൽ ബുഖാരി 1851)

## 25. പ്രവാചക പ്രാർത്ഥന

| | | | |
|---|---|---|---|
| സ്വഹീഹുൽ ബുഖാരി 1846 | صحيح البخاري | ഹദീസ് നമ്പർ **25.1/1** | 929 |

عَنْ أَنَسٍ ﴿رضي الله عنه﴾ دَخَلَ النَّبِيُّ ﴿ﷺ﴾ عَلَى أُمِّ سُلَيْمٍ، فَأَتَتْهُ بِتَمْرٍ وَسَمْنٍ، قَالَ: أَعِيدُوا سَمْنَكُمْ فِي سِقَائِهِ، وَتَمْرَكُمْ فِي وِعَائِهِ، فَإِنِّي صَائِمٌ. ثُمَّ قَامَ إِلَى نَاحِيَةٍ مِنَ الْبَيْتِ فَصَلَّى غَيْرَ الْمَكْتُوبَةِ، فَدَعَا لأُمِّ سُلَيْمٍ وَأَهْلِ بَيْتِهَا، فَقَالَتْ أُمُّ سُلَيْمٍ: يَا رَسُولَ اللهِ إِنَّ لِي خُوَيْصَّةً قَالَ: مَا هِيَ؟ قَالَتْ: خَادِمُكَ أَنَسٌ، فَمَا تَرَكَ خَيْرَ آخِرَةٍ وَلاَ دُنْيَا إِلاَّ دَعَا لِي بِهِ، قَالَ: اللَّهُمَّ ارْزُقْهُ مَالاً وَوَلَدًا وَبَارِكْ لَهُ. فَإِنِّي لَمِنْ أَكْثَرِ الأَنْصَارِ مَالاً. وَحَدَّثَتْنِي ابْنَتِي أُمَيْنَةُ، أَنَّهُ دُفِنَ لِصُلْبِي مَقْدَمَ حَجَّاجٍ الْبَصْرَةَ بِضْعٌ وَعِشْرُونَ وَمِائَةٌ. (حديث رقم : ١٨٤٦ من صحيح البخاري)

**അനസ് ﴾رضي الله عنه﴿ വിൽ നിന്ന് നിവേദനം: തിരുമേനി ﴾ﷺ﴿ ഉമ്മുസുലൈമിൻെറ വീട്ടിൽ ചെന്നപ്പോൾ അവർ കുറെ ഈത്തപ്പഴവും നെയ്യും കൊണ്ടുവന്നു സൽക്കരിച്ചു. തിരുമേനി ﴾ﷺ﴿ പറഞ്ഞു: "നിങ്ങളുടെ നെയ്യ് തോൽ ഭരണിയിലും, ഈത്തപ്പഴം വട്ടിയിലും തിരികെ കൊണ്ടു വെച്ചേക്കുക; ഞാൻ നോമ്പുകാരനാണ്." പിന്നീട് തിരുമേനി ﴾ﷺ﴿ വീട്ടിൻെറ ഒരുഭാഗത്ത് ചെന്നു നിന്നു ഫർളല്ലാത്ത ഒരു നമസ്കാരം നിർവ്വഹിച്ചു. ഉമ്മുസലൈമിന്നും അവളുടെ വീട്ടുകാർക്കും വേണ്ടി പ്രാർഥിച്ചു. ഉമ്മുസുലൈം തിരുമേനി ﴾ﷺ﴿ യോട് പറഞ്ഞു: "ദൈവദൂതരേ, എനിക്കൊരു കുഞ്ഞുമോനുണ്ട്." തിരുമേനി ﴾ﷺ﴿ ചോദിച്ചു: "ആരാണത്?" അവർ മറുപടി പറഞ്ഞു: "അങ്ങയുടെ പരിചാരകൻ അനസ് തന്നെ." അന്നേരം പരലോകത്തെയും ഇഹലോകത്തെയും എല്ലാ നന്മകളും എനിക്കു ലഭിക്കുവാൻ വേണ്ടി തിരുമേനി ﴾ﷺ﴿ ഇങ്ങിനെ പ്രാർഥിച്ചു: "അല്ലാഹുവേ, ഇവന്നു നീ സമ്പത്തും സന്താനങ്ങളും നൽകി അനുഗ്രഹിക്കേണമേ" ഇപ്പോഴിതാ ഞാൻ അൻസാരികളുടെ കൂട്ടത്തിൽ ഏറ്റവും സമ്പന്നനാണ്. ഹജ്ജാജ് ബസറയിൽ ഭരണാധികാരിയായി വരുന്നതുവരെ എൻെറ സന്താന പരമ്പരയിൽപെട്ട നൂറ്റിരുപതിൽപരം പേർ മരിച്ചിട്ടുള്ളതായി എൻെറ മകൾ ഉമൈന എന്നോട് പറഞ്ഞു.** (സ്വഹീഹുൽ ബുഖാരി 1846)

## 26. കാരക്ക

| | | |
|---|---|---|
| അബൂദാവൂദ്, തിർമുദി | رواه ابو داود والترمذي | ഹദീസ് നമ്പർ **26.1/2** |
| 26.1 – **ശുദ്ധിയാക്കുന്നവ.** | | |

١٢٤٣ – وَعَنْ سَلْمَانَ بْنِ عَامِرٍ الضَّبِّي الصَّحَابِي ﴿رضي الله عنه﴾ عَنِ النَّبِيِّ ﴿ﷺ﴾ قَالَ: إِذَا

أَفْطَـرَ أَحَـدُكُمْ فَلْيُفْطِـرْ عَلَـى تَمْـرٍ فَـإِنْ لَـمْ يَجِـدْ فَلْيُفْطِـرْ عَلَـى مَـاءٍ فَإِنَّـهُ طَهُـورٌ

(رواه أبو داود والترمذي)

1243 - **സൽമാൻ 《ﷺ》 വിൽ നിന്ന്: നബി 《ﷺ》 പറഞ്ഞു: "നിങ്ങളിൽ വല്ലവനും നോമ്പ് തുറക്കുന്ന പക്ഷം കാരക്ക കൊണ്ട് നോമ്പ് തുറന്നുകൊള്ളട്ടെ . ഇനി കാരക്ക കിട്ടിയില്ലെങ്കിലോ? വെള്ളം കൊണ്ട് നോമ്പ് തുറക്കട്ടെ. നിശ്ചയം അത് ശുദ്ധിയാക്കുന്നതാണ്.**(അബൂദാവൂദ്, തിർമുദി)

26.2 - **നോമ്പ് മുറിക്കാൻ ഈത്തപ്പഴം/കാരക്ക/വെള്ളം.**

١٢٤٤ – وَعَـنْ أَنَـسٍ 《ﷺ》 قَـالَ: كَـانَ رَسُـولُ اللهِ 《ﷺ》 يُفْطِـرُ قَبْـلَ أَنْ يُصَـلِّي عَلَـى رَطْبَـاتٍ فَـإِنْ لَـمْ تَكُـنْ رَطْبَـاتٌ فَتُمَيْـرَاتٌ فَـإِنْ لَـمْ تَكُـنْ تُمَيْـرَاتٌ حَسَـا حَسْـوَاتٌ مِـنْ مَـاءٍ.

(رواه أبو داود والترمذي).

1244 - **അനസ് 《ﷺ》 വിൽ നിന്ന്: റസൂൽ 《ﷺ》 മഗ്രിബ് നമസ്കരിക്കുന്നതിന് മുമ്പ് തന്നെ ഈത്തപ്പഴം കൊണ്ട് നോമ്പ് മുറിച്ചിരുന്നു. ഇനി ഈത്തപ്പഴമില്ലെങ്കിൽ കാരക്ക. കാരക്കയുമില്ലെങ്കിലോ, അവിടുന്ന് വെള്ളം വലിച്ചു കുടിക്കും.** (അബൂദാവൂദ്, തിർമുദി) ۞

۞ **(സൂര്യാസ്തമനത്തിന് ശേഷം നോമ്പ് മുറിക്കാതെ തുടരുന്നത് ഒരു പുണ്യ കർമ്മമൊന്നുമല്ല, മറിച്ചു അതൊരു തെറ്റായ സമ്പ്രദായമാണെന്ന് ഈ ഹദീസ് പഠിപ്പിക്കുന്നു. ഉണങ്ങിയ ഈത്തപ്പഴമാണ് കാരക്ക.)**

## 27. അല്ലാഹു പ്രതിഫലം നല്കുന്നു

| സ്വഹീഹുൽ ബുഖാരി 1761 | صحيح البخاري | ഹദീസ് നമ്പർ **27.1/1** | ꙮ |
|---|---|---|---|

عَنْ أَبِي هُرَيْرَةَ 《ﷺ》 أَنَّ رَسُولَ اللهِ 《ﷺ》 قَالَ: الصِّيَامُ جُنَّةٌ فَـلاَ يَرْفُـثْ وَلاَ يَجْهَـلْ، وَإِنِ امْـرُؤٌ قَاتَلَـهُ أَوْ شَاتَمَهُ فَلْيَقُلْ إِنِّي صَائِمٌ، مَرَّتَيْنِ، وَالَّذِي نَفْسِي بِيَدِهِ لَخُلُوفُ فَـمِ الصَّـائِمِ أَطْيَـبُ عِنْـدَ اللهِ تَعَـالَى مِـنْ رِيحِ الْمِسْـكِ، يَتْرُكُ طَعَامَهُ وَشَرَابَهُ وَشَهْوَتَهُ مِنْ أَجْلِي، الصِّيَامُ لِي وَأَنَا أَجْزِي بِهِ، وَالْحَسَنَةُ بِعَشْرِ أَمْثَالِهَا

(حديث رقم:١٧٦١من صحيح البخاري)

**നബി 《ﷺ》 അരുളിയതായി അബൂഹുറയ്റ 《ﷺ》 വിൽനിന്ന് നിവേദനം: "കുറ്റങ്ങൾ സൂക്ഷിക്കാനുള്ള ഒരു പരിചയാണ് നോമ്പ്. നോമ്പുകാരൻ തെറ്റായ പ്രവൃത്തികൾ ചെയ്യാതിരിക്കുകയും സംസ്കാരമില്ലാത്ത വാക്കുകൾ പറയാതിരിക്കുകയും ചെയ്യട്ടെ. വല്ലവനും അവനോട് ശണ്ഠ കൂടുകയോ അവനെ ശകാരിക്കുകയോ ചെയ്തെങ്കിൽ 'ഞാൻ നോമ്പുകാരനാണ്' എന്ന് രണ്ടു പ്രാവശ്യം അവൻ പറയട്ടെ. എൻെറ ആത്മാവിനെ നിയന്ത്രിക്കുന്ന അല്ലാഹുവിനെക്കൊണ്ട് സത്യം, നോമ്പുകാരൻെറ വായയുടെ മണം അല്ലാഹുവിങ്കൽ കസ്തൂരിയെക്കാൾ സുഗന്ധമുള്ളതാണ്. (അല്ലാഹു തആല പറയുന്നു): "അവൻ ഭക്ഷണപാനീയങ്ങളും ദേഹേച്ഛയും എനിക്കു വേണ്ടിയാണ് ഉപേക്ഷിച്ചിരിക്കുന്നത്. നോമ്പ് എനിക്കുള്ളതാണ്. ഞാൻ തന്നെയാണ് അതിന് പ്രതിഫലം നൽകുക. ഓരോ സൽകർമ്മത്തിനും പത്തിരട്ടി പ്രതിഫലം ഞാൻ നൽകും."**(സ്വ. ബുഖാരി 1761)

## 28. പാപ വിമുക്തി

| സ്വഹീഹുൽ ബുഖാരി<br>സ്വഹീഹ് മുസ്‌ലിം | صحيح البخاري ومسلم | ഹദീസ് നമ്പർ **28.1/2** |
|---|---|---|
| 28.1 – **നരകത്തിൽ നിന്നും അകലെ** | | |

عَنْ أَبِي سَعِيدِ الْخُدْرِي (رضي الله عنه) قَالَ: قَالَ رَسُولُ اللهِ (ﷺ): مَا مِنْ عَبْدٍ يَصُومُ يَوْمًا فِي سَبِيلِ اللهِ إِلاَّ بَاعَدَ اللهُ بِذَلِكَ الْيَوْمَ وَجْهَهُ عَنِ النَّارِ سَبْعِينَ خَرِيفًا. (متفق عليه)

**1223- അബൂ സഈദ്(رضي الله عنه) വിൽ നിന്ന്: റസൂൽ (ﷺ) പറഞ്ഞു: "അല്ലാഹുവിൻെറ മാർഗ്ഗത്തിൽ ആരും തന്നെ ഒരു ദിവസം വ്രതമനുഷ്ഠിക്കുകയില്ല - അത് കാരണം അവൻെറ മുഖം നരകത്തിൽ നിന്ന് 70 കൊല്ലക്കാലത്തെ വഴി അകലെയാക്കിയിട്ടല്ലാതെ."** (സ്വഹീഹുൽ ബുഖാരി, സ്വഹീഹ് മുസ്‌ലിം)

28.2 - **പാപ വിമോചനം.**

عَنْ أَبِي هُرَيْرَةَ (رضي الله عنه) عَنِ النَّبِيِّ (ﷺ) قَالَ: مَنْ صَامَ رَمَضَانَ إِيمَانًا وَاحْتِسَابًا غُفِرَ لَهُ مَا تَقَدَّمَ مِنْ ذَنْبِهِ. (متفق عليه)

**1224- അബൂഹുറയ്റ (رضي الله عنه) വിൽ നിന്ന്: റസൂൽ (ﷺ) പറഞ്ഞു: "വിശ്വാസ ദാർഢ്യത്തോടെയും പ്രതിഫലേച്ഛയോടെയും വല്ലവനും റമളാനിൽ നോമ്പനുഷ്ഠിച്ചാൽ മുൻ കഴിഞ്ഞ പാപങ്ങൾ അവന് പൊറുക്കപ്പെടും.**

## 29. പ്രവാചകനും നോമ്പും

| സ്വഹീഹ് മുസ്‌ലിം<br>സ്വഹീഹുൽ ബുഖാരി | متفق عليه | ഹദീസ് നമ്പർ **29.1/2** |
|---|---|---|
| 29.1 – **സർവ്വത്ര ഉദാരശീലൻ** | | |

عَنِ ابْنِ عَبَّاسٍ رَضِيَ اللَّهُ عَنْهُمَا قَالَ: كَانَ رَسُولُ اللهِ (ﷺ) أَجْوَدَ النَّاسِ وَكَانَ أَجْوَدَ مَا يَكُونُ فِي رَمَضَانَ حِينَ يَلْقَاهُ جِبْرِيلُ وَكَانَ جِبْرِيلُ يَلْقَاهُ فِي كُلِّ لَيْلَةٍ مِنْ رَمَضَانَ فَيُدَارِسُهُ الْقُرْآنَ فَلَرَسُولِ اللهِ (ﷺ) حِينَ يَلْقَاهُ جِبْرِيلُ أَجْوَدَ بِالْخَيْرِ مِنَ الرِّيحِ الْمُرْسَلَةِ (متفق عليه)

**1227- ഇബ്നു അബ്ബാസ്** رَضِيَ اللَّهُ عَنْهُمَا **യിൽ നിന്ന്: റസൂൽ (ﷺ) ജനങ്ങളിൽ വെച്ച് ഏറ്റവും നല്ല ധർമ്മിഷ്ഠനായിരുന്നു. എന്നാൽ, അവിടുന്ന് ഏറ്റവും കൂടുതൽ ധർമ്മം ചെയ്തിരുന്നത് ജിബ്‌രീലുമായി കണ്ടുമുട്ടാറുള്ള റമളാനിലായിരുന്നു. റമളാനിൻെറ ഓരോ രാത്രിയിലും ജിബ്‌രീൽ (عليه السلام) തിരുദൂതനെ കണ്ടുമുട്ടാറുണ്ട്. തദവസരത്തിൽ ഖുർആൻ അവിടുത്തേക്ക് പഠിപ്പിക്കുമായിരുന്നു. സർവ്വത്ര അടിച്ചു വീശിക്കൊണ്ടിരിക്കുന്ന ഉദാരശീലനത്രെ പ്രവാചകൻ.** (സ്വഹീഹുൽ ബുഖാരി, സ്വഹീഹ് മുസ്‌ലിം)

29.2 - **പരിശ്രമം.**

١١٩٩ – وَعَنْ عَائِشَةَ رَضِيَ اللَّهُ عَنْهَا قَالَتْ: كَانَ رَسُولُ اللهِ (ﷺ) يَجْتَهِدُ فِي رَمَضَانَ مَالاَ يَجْتَهِدُ فِي غَيْرِهِ وَفِي الْعَشْرِ الْأَوَاخِرِ مِنْهُ مَالاَ يَجْتَهِدُ فِي غَيْرِهِ. (رواه مسلم)

1199- **ആയിശ رَضِيَ اللَّهُ عَنْهَا യിൽ നിന്ന്: മറ്റേത് മാസങ്ങളിലുമില്ലാത്ത പരിശ്രമ മാണ് റമളാനിൽ റസൂൽ ﷺ ചെയ്യാറ്. അപ്രകാരം മറ്റേത് ദിവസങ്ങളിലുമി ല്ലാത്ത പരിശ്രമം റമളാനിന്റെ അവസാനത്തെ പത്തിൽ അവിടുന്ന് ചെയ്യാറുണ്ട്.** (സ്വഹീഹ് മുസ്‌ലിം)

## 30. ലൈലത്തുൽ ഖദ്ർ

| | | |
|---|---|---|
| തിർമുദി | رواه الترمذي | ഹദീസ് നമ്പർ 20.1/1 |

١٢٠٠- وَعَنْ عَائِشَةَ رَضِيَ اللَّهُ عَنْهَا قَالَتْ: قُلْتُ يَا رَسُولَ اللهِ ﷺ أَرَأَيْتَ إِنْ عَلِمْتُ أَيُّ لَيْلَةٍ "**لَيْلَةُ الْقَدْرِ**" مَا أَقُولُ فِيهَا قَالَ قُولِي: **اَللّٰهُمَّ إِنَّكَ عَفُوٌّ تُحِبُّ الْعَفْوَ فَاعْفُ عَنِّي** (رواه الترمذي)

1200- **ആയിശ رَضِيَ اللَّهُ عَنْهَا യിൽ നിന്ന്: ഞാൻ പറഞ്ഞു: പ്രവാചകരെ! 'ലൈലത്തുൽ ഖദ്ർ' ഏതാണെന്ന് ഞാനറിയുന്ന പക്ഷം അതിൽ ഞാനെന്താണ് പറയേണ്ടത്? നബി ﷺ പറഞ്ഞു: "നീ പറയൂ - *അല്ലാഹുവെ നീ മാപ്പ് കൊടു ക്കുന്നവനാണ്, മാപ്പ് കൊടുക്കാൻ നിനക്കിഷ്ടമാണ്, അതുകൊണ്ട് എനിക്ക് നീ മാപ്പ് തരേണമേ!"*** (തിർമുദി)

تَقَبَّلَ اللهُ مِنَّا جَمِيعًا... وَآخِرُ دَعْوَانَا أَنِ الْحَمْدُ للهِ رَبِّ الْعَالَمِينَ، آمين

❁ ❁ ❁ ❁ ❁ ❁ ❁ ❁ ❁ ❁ ❁

**സർവ്വശക്താ! നാഥാ! അല്ലാഹുവേ! ഇതിൽ എന്തെങ്കിലും തെറ്റുകുറ്റങ്ങൾ പറ്റിയിട്ടുണ്ടെങ്കിൽ വിട്ടുപൊറുത്തു മാപ്പാക്കിത്തരണേ! ഇതൊരു സ്വാലിഹായ അമലായി സ്വീകരിക്കുകയും ചെയ്യേണമേ! എനിക്കും എന്റെ മാതാ-പിതാ-ഗുരുക്കൾക്കും ഇത് പാരായണം ചെയ്യുന്നവർക്കും ജീവിതത്തിൽ പകർത്തുന്നവർക്കും നീ ഗുണം ചെയ്യേണമേ (ആമീൻ).**

**അല്ലാഹുവേ! ഇത് നീ ഇഷ്ടപ്പെടുന്ന ജനലക്ഷങ്ങളിലേക്കെത്തിക്കാൻ നിന്റെ സഹായം ഞാനിതാ അർത്ഥിക്കുന്നു. തുണക്കണേ! നാഥാ നിന്റെ ദീനിന് വേണ്ടി വീണ്ടും വീണ്ടും പണിയെടുക്കാനുള്ള തൗഫീഖിനെ നല്കണേ - (ആമീൻ).**